# കലാകൗമുദി

# 332

എല്ലാ ഞായറാഴ്ചയും പ്രസിദ്ധപ്പെടുത്തുന്നത്

ജനുവരി 10, 1982

വില: 1 രൂപ 30 പൈസ



എഡിററർ: എം. എസ്. മണി

സഹപത്രാധിപന്മാർ:

എസ്. ജയചന്ദ്രൻ നായർ

എൻ. ആർ. എസ്. ബാബു


## കൗമുദി ന്യൂസ് സർവീസിൻെറ സ്പെഷ്യൽ ഫീച്ചർ



ഡിസംബർ മുപ്പതാംതീയതി പാറപ്പുറത്ത് അന്തരിച്ചു. മലയാളനോവൽസാഹിത്യത്തിനു പാറപ്പുറം നൽകിയ സംഭാവന അതുല്യമാണ്. മദ്ധ്യതിരുവിതാംകൂറിൻെറ ഇതിഹാസകാരൻ എന്ന വിശേഷണത്തിന് അർഹനായ പാറപ്പുറത്തിൻെറ മരണം അദ്ദേഹത്തിൻെറ കുടുംബത്തിനും സുഹൃത്തുക്കൾക്കും മാത്രമല്ല നഷ്ടം. അതിലും എത്രയോ വിപുലമാണ് നോവൽസാഹിത്യത്തിനു സംഭവിച്ചിരിക്കുന്ന നഷ്ടം. മഹനീയമായ ആ സാഹിത്യജീവിതത്തെക്കുറിച്ച് കൗമുദി ന്യൂസ്സർവീസ് ലേഖകൻ തയ്യാറാക്കിയ ഫീച്ചർ.



അടുത്തൊരു സുഹൃത്തുകൂടിയായിരുന്ന പാറപ്പുറത്തിൻെറ ആകസ്മികമായ അന്ത്യത്തെക്കുറിച്ച് ശ്രീ. ജി. വിവേകാനന്ദൻ എഴുതുന്നു.

## സ്പെഷ്യൽ റിപ്പോർട്ട്



കരുണാകരൻ മുഖ്യമന്ത്രിയായി അധികാരമേററ ന്യൂനപക്ഷ മന്ത്രിസഭയെക്കുറിച്ച്.

## കവിത



## ലേഖനം



## കഥ



## നോവൽ



## പലവക



## മുഖചിത്രം

കവർസ്റ്റോറി

എ. കെ. ജി. പിറന്ന ഗ്രാമത്തിലെ ചില ദൃശ്യങ്ങൾ

## കൗമുദി ന്യൂസ് സർവീസ്

സമയമാം രഥത്തിൽ ഞാൻ
സ്വർഗ്ഗയാത്രചെയ്യുന്നു.
എൻ സ്വദേശം കാണ്മതിനായ്
ബദ്ധപ്പെട്ടോടീടുന്നു.

ആ പ്രാർത്ഥനാഗീതം ഇലകൾ പോലും വീർപ്പടക്കിനിന്നിരുന്ന ആ രാത്രിയെ ദുഃഖിപ്പിച്ചു. അകത്തുനിന്നും പൊട്ടിച്ചിതറുന്ന കരച്ചിലിന്റെ അലകൾ. ആളുകൾ വന്നുംപോയുമിരുന്നു. അവിടെയെങ്ങും പ്രകാശം ചൊരിയാനാവാതെ മിന്നിക്കത്തിയിരുന്ന വൈദ്യുതവെളിച്ചത്തിൽ, പൂക്കൾകൊണ്ട് ഒരുക്കിയ ശയ്യയിൽ പാറപ്പുറത്ത് ഉറങ്ങിക്കിടന്നു. ആ ഗാഢ ഉറക്കത്തിൽനിന്നും അദ്ദേഹം ഇനി ഉണരുന്നില്ലെന്ന സത്യം, ഒരു വെളിപാടുപോലെ അവിടെ നിന്നിരുന്നവരെയെല്ലാം സങ്കടപ്പെടുത്തി.

...മോശയെപ്പോലെ ഞാൻ യെരീഹോമിനെതിരെയുള്ള നെബോപർവ്വതത്തിലേക്ക് കയറുകയാണ്. അതിന്റെഉയരത്തിൽ അവസാനം യഹോവ മോശയോടു പറഞ്ഞതെന്താണ്? നിന്റെ സഹോദരനായ അഹറോൻ ഹോർ പർവ്വതത്തിൽവച്ചു മരിച്ച് തന്റെ ജനത്തോടു ചേർന്നതുപോലെ, നീ കയറുന്ന പർവ്വതത്തിൽവച്ചു നീയും മരിച്ച്, നിന്റെ ജനത്തോടു ചേരും...

സന്ധ്യയാകാറായി, ഇനി ഏറിയാൽ അരനാഴികനേരം. ഇല്ല, അതിനുപോലും അദ്ദേഹം ആർക്കും അവസരം നൽകിയില്ല.

ചൊവ്വാഴ്ച അദ്ദേഹം തിരുവനന്തപുരത്തു പോയിരുന്നു. അന്നു വൈകിട്ട് മടങ്ങിയെത്തിയ പാറപ്പുറത്ത് ബുധനാഴ്ച പകൽ മുഴുവൻ കുടുംബയോഗവുമായി ബന്ധപ്പെട്ടു ചെലവിട്ടു. വൈകുന്നേരമായപ്പോൾ വടക്കേത്തലയ്ക്കൽ കുടുംബത്തിൽപ്പെട്ട ബന്ധുക്കളും, സ്നേഹിതന്മാരുമെത്തി. അവരിൽ സമപ്രായക്കാരനായ സ്നേഹിതനെ അടുത്തു വിളിച്ചിരുത്തി അദ്ദേഹത്തിന്റെ മകന്റെ വിവരങ്ങൾ ആരാഞ്ഞു. അന്യനാട്ടിൽ ജോലി ചെയ്യുന്ന മകൻ കത്തയയ്ക്കാത്തതിനെപ്പറ്റി ആ സുഹൃത്തു പരിഭവപ്പെട്ടപ്പോൾ പാറപ്പുറത്ത് പറഞ്ഞു: "നീ എഴുതണം. അവരൊക്കെ പിള്ളാരല്ലേ?" കുറച്ചുകഴിഞ്ഞപ്പോൾ അനുജൻ ബേബിയും മകൾ സോഫിയയും വന്നു. അയൽക്കാരായ അവരുടെ രക്ഷാകർത്താവു കൂടിയായിരുന്ന ജ്യേഷ്ഠസഹോദരനായ പാറപ്പുറത്ത് സോഫിമോൾ ഡൽഹിയിൽ പോകുന്ന കാര്യം അറിയിച്ചപ്പോൾ അദ്ദേഹം പറഞ്ഞു: "എനിക്കും ഒരു വിസയെടുക്കണം. സാമിന്റെ മോനെ കാണാൻ കൊതിയായി." പാറപ്പുറത്തിന്റെ മൂത്ത മകൾ സാം, സൗദി അറേബ്യയിൽ നിന്നും വരാത്തതിൽ അദ്ദേഹം ഏറെ ദുഃഖിതനായിരുന്നു. എല്ലാവരും പിരിഞ്ഞപ്പോൾ രാത്രി എട്ടു കഴിഞ്ഞു. ഭാര്യ അമ്മിണി വിളമ്പിക്കൊടുത്ത അത്താഴവും കഴിച്ച് എഴുതാനിരുന്നു. മരുമകളായിരുന്നു എഴുത്തുകാരി. ദീപികയിൽ പ്രസിദ്ധീകരിച്ചുവരുന്ന 'കാണാപ്പൊന്ന്' എന്ന നോവലിന്റെ പതിനാലാം അദ്ധ്യായമായിരുന്നു എഴുതിയത്. അതു പൂർത്തിയായപ്പോൾ നേരം പതിനൊന്നായിക്കാണും. "അച്ചായൻ മൂന്നു മണിക്കുണർന്ന് അമ്മച്ചിയെ വിളിച്ചു. ടോർച്ചു തെളിച്ച് പുറത്തുപോയി മൂത്രമൊഴിച്ചിട്ടു വന്ന് അച്ചായനെ അഞ്ചുമണിക്കു വിളിച്ചുണർത്തണമെന്ന് ശട്ടംകെട്ടിയിട്ട് പിന്നേം ഉറങ്ങാൻ പോയി. രാവിലെ കോട്ടയത്തു പോയിവന്നിട്ടു വേണം വൈകിട്ട് മാവേലിക്കര സ്കൂളിൽ പോകാൻ. അവിടെ ആരംഭിക്കുന്ന യുവജനോത്സവത്തിൽ പ്രസംഗിക്കാനുണ്ടായിരുന്നു." ഇളയ മകൻ സുനിൽ ആ രാത്രി ഓർമ്മിച്ചു.



**അവസാനത്തെ ശാന്തതയും
ഉണങ്ങാത്ത മുറിവുകളും**



കഥ പറയാനെത്തിയ സ്നേഹദൂതൻ

"...പ്രിയാ, വരൂ, നമുക്കു പോകാം. നാം വെളിമ്പ്രദേശത്തു പോകുക. നമുക്കു ഗ്രാമങ്ങളിൽചെന്നു രാപാർക്കാം. അതികാലത്തെഴുന്നേറ്റ് ഗ്രാമങ്ങളിൽപോയി മുന്തിരിവള്ളി തളിർത്തു പൂവിടുകയും മാതളനാരകം പൂക്കുകയും ചെയ്തുവോ എന്നു നോക്കാം. അവിടെവച്ച് ഞാൻ എന്റെ പ്രേമം തരാം..."

പുലർച്ചയ്ക്ക് ചായയുമായി അമ്മിണി ചെന്ന്, തന്റെ ജീവിതത്തിലെ വെളിച്ചമായിരുന്ന ഭർത്താവിനെ വിളിച്ചു. വിളിച്ചിട്ടും അദ്ദേഹം ഉണർന്നില്ല. കൈയിൽ തലവച്ച് ഒരുവശം ചരിഞ്ഞ് കിടന്നുറങ്ങുകയായിരുന്ന അദ്ദേഹം. രാവേറെ ചെന്നശേഷം ഉറങ്ങാൻ കിടന്നതുകൊണ്ട് സുഖനിദ്രയിലായിരിക്കുമെന്നാണ് അവർ വിചാരിച്ചത്. ഉണരാൻ വൈകിയാൽ കോട്ടയം യാത്ര മുടങ്ങുമെന്ന ഉൽക്കണ്ഠയോടെ അവര ദേഹത്തു കുലുക്കി ഉണർത്തി. അപ്പോഴേക്കും അവർ പരിഭ്രാന്തയായിക്കഴിഞ്ഞിരുന്നു. ഉറങ്ങിക്കിടന്ന മക്കൾ സുനിലിനേയും സംഗീതയേയും സന്തോഷിനേയും വിളിച്ചുണർത്തി. അവരും അപ്പച്ചനെ കുലുക്കിയുണർത്താൻ ശ്രമിച്ചു. കുന്നത്തു ഗ്രാമത്തിന്റെ അഭിമാനമായ പാറപ്പുറം ഭവനത്തിൽനിന്നും നേർത്ത കരച്ചിലിന്റെ അലകൾ, ഉറക്കത്തിലായിരുന്ന പരിസരത്തിൽ ഉയർന്നു. അടുത്തുള്ള ആശുപത്രിയിൽനിന്നും ഡോക്ടർ രമണിയും എത്തി. ഡോക്ടറുടെ പരിശോധനാവിവരം നീണ്ടുനിന്ന ഒരു അലമുറയിൽ മുങ്ങിപ്പോയി.

കുന്നത്തുകാർക്ക് അതു വിശ്വസിക്കാനായില്ല. അവരുടെ കഥകളെഴുതിയ പാറപ്പുറം അവർക്കൊരു മൂത്ത സഹോദരനായിരുന്നു. അച്ചൻകോവിലാറുപോലെ അവരുടെ ജീവിതത്തിലാകെ പരന്നൊഴുകി നിന്നിരുന്ന അദ്ദേഹത്തിന്റെ സ്നേഹശീതളിമ അനുഭവിച്ചവരായിരുന്നു അവരിൽ മിക്കവരും. കടകൾ അടച്ച് മാവേലിക്കര ടൗൺ പാറപ്പുറത്തിന്റെ വേർപാടിൽ പങ്കുകൊണ്ടപ്പോൾ, കേരളത്തിലെ നാനാദിക്കിലുമുള്ള അദ്ദേഹത്തിന്റെ സുഹൃത്തുക്കൾ മാവേലിക്കരയിലേക്കു തിരിച്ചുകഴിഞ്ഞിരുന്നു. അതിരാവിലെ കോട്ടയത്തുനിന്നും പി. ഭാസ്കരൻ എത്തി. അദ്ദേഹത്തിന്റെ പിന്നാലെ തകഴിയും കോവിലനും വന്നു. തിരുവനന്തപുരത്തുനിന്ന് കെ. സുരേന്ദ്രനും ജോർജ് ഓണക്കൂറും കെ. എസ്. കൃഷ്ണനും ഉച്ചയ്ക്കുമുമ്പേ എത്തിച്ചേർന്നു. പൊൻകുന്നം വർക്കിയും മുട്ടത്തു വർക്കിയും പുത്തൂർ ഉണ്ണികൃഷ്ണനും, എസ്. കെ. മാരാരും പാറപ്പുറം ഭവനത്തിലെത്തി അന്തിമപ്രണാമമർപ്പിച്ചു. ശിവഗിരി തീർത്ഥാടനത്തോടനുബന്ധിച്ചു നടന്ന കവിസമ്മേളനത്തിൽ പങ്കെടുക്കാൻ പോയ ഒ. എൻ. വിയും തിരുനല്ലൂരും പുനലൂർ ബാലനും, വർക്കലയിൽനിന്നും വൈലോപ്പിള്ളിയുമായി വന്നു. കേരളകൗമുദി–കലാകൗമുദി പ്രസിദ്ധീകരണങ്ങളുടെ പ്രവർത്തകരായ ജി. വിവേകാനന്ദനും എൻ. ആർ. എസ്. ബാബുവും ഇ. വി. ശ്രീധരനും എസ്. ജയചന്ദ്രൻനായരും പുഷ്പചക്രങ്ങൾ അർപ്പിച്ച് മഹാനായ ആ നോവലിസ്റ്റിനെ വണങ്ങി. തിരുവനന്തപുരം ആർച്ചുബിഷപ് മാർ ഗ്രിഗോറിയസ് തിരുമേനി എത്തി ആ പുണ്യാത്മാവിനുവേണ്ടി പ്രാർത്ഥന നടത്തി. ഒരിക്കലും ഉണരാത്ത ഉറക്കത്തിലേക്കു മയങ്ങിവീണ തന്റെ പ്രിയതമന്റെ ശയ്യയ്ക്കരികിൽ വിങ്ങിക്കരഞ്ഞുകൊണ്ട് ഭാര്യ അമ്മിണിയും മക്കളും ബന്ധുജനങ്ങളും കാതരരൂപങ്ങളായിഇരിക്കുന്നതു നിറകണ്ണോടെയല്ലാതെ നോക്കാനാകുമായിരുന്നില്ല.

●

"അവളുടെ കണ്ണുനീരു കണ്ടപ്പോൾ മാത്യു നിശ്ശബ്ദനായിപ്പോയി." വികലാംഗയായി അവൾ പിന്നെയും പറഞ്ഞു: "രണ്ടു മക്കളെ പ്രസവിച്ചു വളർത്താനെത്ര പാടുണ്ടെന്ന് ഔസേയ്ക്കേ അറിയാവൂ. ആണുംതുണയുമില്ലാത്ത ഒരു വീട്ടിലാണ് രണ്ടു പൊടിക്കുഞ്ഞുങ്ങളേയുംകൊണ്ടു മൂന്നു വർഷം താമസിച്ചത്. എത്ര കണ്ണുനീരു കുടിച്ചു! എന്നിട്ട്..."

"അമ്മിണീ!" അയാൾക്കതു സഹിക്കാൻ കഴിഞ്ഞില്ല. അവളെ ചേർത്തു പുണർന്നുകൊണ്ട് അയാൾ അവളുടെ കണ്ണുനീരു തുടച്ചു. എന്നിട്ടു പറഞ്ഞു: "ഞാൻ കാര്യമായി പറഞ്ഞതല്ല അമ്മിണീ. നീ എനിക്കു മാപ്പു തരിക." അയാളുടെ മാറിൽ മുഖമമർത്തി അവൾ ഏങ്ങലടിച്ചു കരഞ്ഞു. അയാൾ ആശ്വസിപ്പിച്ചു: "ഞാൻ ജീവനോടെയുള്ളപ്പോൾ നിന്നെ ഒരിക്കലും ദുഃഖിപ്പിക്കയില്ല."

"അമ്മിണീ?"

"എന്തോ"

"നീ ഇനിയും കരയുന്നതെന്തിനാ?"

പക്ഷേ കോഴി കൂവിയതിനുശേഷമാണ് അയാൾ കണ്ണടച്ചത്. അതുവരെ അമ്മിണിയും ഉറങ്ങിയില്ല. ഓർത്തുവന്ന വിശേഷങ്ങൾ ഓരോന്നോരോന്നു



പാറപ്പുറത്തിന്റെ കുടുംബചിത്രം

പറഞ്ഞുകൊണ്ടിരുന്നു. അക്കൂട്ടത്തിൽ അമ്മിണി ചോദിക്കുകയുണ്ടായി: "വന്നതൊക്കെവന്നു. ഇനിയുള്ള കാര്യങ്ങൾ എങ്ങനെയാ?..." മാത്യു ഒട്ടുനേരം നിശ്ശബ്ദനായിരുന്നു. എന്നിട്ട് ഒരു ദീർഘനിശ്വാസത്തോടെ പറഞ്ഞു: "ഞാനെന്താണു പറയുക? പന്ത്രണ്ടുവർഷങ്ങളായി ഞാനൊരു പട്ടാളക്കാരനാണ്. പതിനേഴാമത്തെ വയസ്സിൽ ചേർന്നതാണ്. പട്ടാളത്തിൽ പുറത്തുള്ളത്ര സ്വാതന്ത്ര്യമില്ലെങ്കിലും എങ്ങനെ ജീവിക്കണമെന്ന പ്രശ്നമില്ലായിരുന്നു. ജീവിതത്തിന്റെ വിലയാണെങ്കിൽക്കൂടി മാസമെത്തുമ്പോൾ കൈനിറയെ പണമെണ്ണിവാങ്ങിയിരുന്നു. ഇന്നു ഞാൻ പട്ടാളക്കാരനല്ലാതായിത്തീർന്നിരിക്കുന്നു..." വെളുപ്പിനു നിലാവു തെളിഞ്ഞപ്പോൾ അയാൾ വീട്ടിൽ നിന്നിറങ്ങി. മുഴുവൻ വഴിയും വണ്ടിക്കു പോകുവാൻ പണമില്ല. പത്തനംതിട്ട എത്തിയപ്പോൾ ഒൻപതുമണിയായിരുന്നു. വണ്ടിക്കു താമസമുണ്ടെന്നറിഞ്ഞപ്പോൾ ഒരു കാപ്പികുടിച്ചിട്ട് അയാൾ വീണ്ടും നടന്നു. ആറേഴ് മൈൽകൂടി നടന്നുകാണും. ഒരു കവലയിലെത്തി അയാൾ നിന്നു. നടക്കാൻമേല. കാൽവണ്ണകൾ വിങ്ങുകയാണ്. പഴുത്ത പാറക്കല്ലുകളിൽ പാദങ്ങൾ തറഞ്ഞുകയറുന്നു. വണ്ടിവരുന്നതുംകാത്തു അയാൾ ഒരൊഴിഞ്ഞ പീടികത്തിണ്ണയിലിരുന്നു. ഒട്ടുകഴിഞ്ഞപ്പോൾ ചായപ്പീടികയുടെ ഉള്ളിൽനിന്ന് ഒരു സ്ത്രീ വിളിച്ചു—"ഇങ്ങോട്ടൊന്നു വന്നേ..." അയാൾ സംശയിച്ചു നിന്നു. അപ്പോൾ ആ സ്ത്രീ പറഞ്ഞു: "തങ്കച്ചനെയാണ് വിളിച്ചതു്!" ആരാണ്? തന്നെപ്പേരുചൊല്ലി വിളിക്കുന്നു! ഒരുനിമിഷം... അയാൾ ഞെട്ടിപ്പോയി. തങ്കമ്മ...!

"ഞാൻ എങ്ങനെ ഒരു ചായക്കടക്കാരിയായി എന്ന് എന്തേ തങ്കച്ചൻ ചോദിക്കാഞ്ഞതു്? മരിക്കാൻ കഴിഞ്ഞില്ല. ജീവിക്കാൻവേണ്ടി എന്തെങ്കിലും ചെയ്യണ്ടേ?"

മാത്യു പെട്ടെന്നു മുഖമുയർത്തി അവളുടെ കണ്ണുകളിലേക്കു നോക്കി. അപ്പോൾ ആ കണ്ണുകളിൽനിന്നു രണ്ടു മുത്തുമണികൾ അടർന്നു വീഴുന്നതാണു കണ്ടതു് ...അവൾ മടങ്ങി വന്നപ്പോൾ മാത്യു യാത്രചോദിച്ചു: "ഇറങ്ങട്ടെ തങ്കമ്മേ?"

"ശരി, ഇതു കൈയിലിരിക്കട്ടെ"—അവൾ ഒരു കടലാസുപൊതി നീട്ടി.

"വേണ്ട, എന്താ ഇതു്?"

"എന്തുമാകട്ടേ! ഞാനല്ലേ തരുന്നതു്?"

അതു വാങ്ങുമ്പോൾ നിയന്ത്രിക്കാനാവാതെ അയാളുടെ കണ്ണുകൾ നിറഞ്ഞൊഴുകി. അവളുടെ മുഖത്തൊന്നു നോക്കാൻ അയാൾക്കു കെല്പുണ്ടായില്ല-ആത്മാംശത്തിന്റെ ചോരപുരണ്ട 'നിണമണിഞ്ഞ കാൽപ്പാടുകൾ' എന്ന നോവലിലൂടെ തങ്കമ്മയെന്ന കഥാപാത്രത്തെ മലയാളികളുടെ മനസ്സിൽ പ്രതിഷ്ഠിച്ച പാറപ്പുറത്തു് തുടക്കത്തിൽ ഒരു പട്ടാളക്കഥാകാരനായിരുന്നു. ഹൈസ്കൂൾ വിദ്യാഭ്യാസം പൂർത്തിയാക്കി ഇന്ത്യൻ പയനിയർ കോർ എന്ന പട്ടാളവിഭാഗത്തിൽ ഹവിൽദാർ ക്ലാർക്കായിച്ചേർന്ന കെ. ഇ. മത്തായി, പാറപ്പുറത്തു് എന്ന തൂലികാനാമം സ്വീകരിച്ചെഴുതിത്തുടങ്ങിയപ്പോൾ, അദ്ദേഹം ഒരു മദ്ധ്യതിരുവിതാംകൂർകാരനാണെന്ന് ആരും അറിഞ്ഞിരുന്നില്ല. ഏറെ നാളുകൾക്കുശേഷമാണ് അദ്ദേഹത്തെപ്പറ്റി മലയാളികൾ കൂടുതൽ അറിഞ്ഞതു്. 1965-ൽ സർവീസിൽ നിന്നും വിരമിച്ച പാറപ്പുറത്തു് കുന്നംഗ്രാമത്തെ തന്റെ കഥകളുടെ കാൻവാസാക്കി സ്വീകരിച്ചുകൊണ്ട് സാഹിത്യജീവിതത്തിൽ മുഴുകി. മദ്ധ്യതിരുവിതാംകൂറിലെ കാർഷികജീവിതത്തിന്റെ നിസർഗ്ഗാഭിരാമങ്ങളായ നിർമ്മലദൃശ്യങ്ങളും പ്രാചീന സാംസ്കാരിക വിശുദ്ധിയുടെ മായാത്ത രംഗങ്ങളും കൊണ്ട് സ്വന്തവും അകൃത്രിമസുന്ദരവുമായ ശൈലിയിൽ അവാച്യമായ അനുഭൂതി പകരുവാൻ പാറപ്പുറത്തിനു കഴിഞ്ഞിട്ടുണ്ട്. ഈ ശാലീനതയും ലാളിത്യവുമാണ് പാറപ്പുറത്തിന്റെ സാഹിത്യപ്രതിഭയുടെ മുഖമുദ്ര—വടക്കേത്തലയ്ക്കൽ കുടുംബചരിത്രഗ്രന്ഥത്തിൽ പാറപ്പുറത്തിന്റെ സാഹിത്യജീവിതത്തെക്കുറിച്ചെഴുതിയിരിക്കുന്നു. ഗ്രാമശാലീനതയുടെ ഗാഥാകാരനായി മാറിയ പാറപ്പുറത്തിന്റെ കഥാലോകത്തെ ജീവത്താക്കുന്ന നിരവധി കഥാപാത്രങ്ങളുണ്ട്. ഒരു നഴ്സിന്റെ ജീവിതദുഃഖത്തെ അസദൃശമായ പാടവത്തോടെ ആഖ്യാനം ചെയ്ത അദ്ദേഹത്തിന്റെ നോവലായ 'അന്വേഷിച്ചു കണ്ടെത്തിയില്ല' അൻപത്തിയെട്ടിൽ പ്രകാശിതമാകുമ്പോൾ, മലയാള നോവൽ സാഹിത്യം അതുവരെ അനുഭവപ്പെട്ടിട്ടില്ലാത്ത ഒരു പ്രത്യേകലോകത്തിലേക്ക് കയറിച്ചെല്ലുകയായിരുന്നു. "വേദനപ്പെടുന്ന മനുഷ്യന്റെ കണ്ണുനീർ തുടയ്ക്കാൻ തുനിഞ്ഞതുകൊണ്ട് സ്വയം വേദനപ്പെടുകയും കണ്ണീരൊഴുക്കുകയും ചെയ്യേണ്ടിവരുന്ന പെങ്ങന്മാർക്കുവേണ്ടി" സമർപ്പിച്ച ആ കൃതിയിലെ സൂസമ്മ പട്ടാളത്തിലെ നഴ്സായിരുന്നു. തെറ്റിദ്ധരിക്കപ്പെട്ട ഒരമ്മയുടെ മകളായി പിറന്ന നിസ്സഹായ. നിലാവുപോലെ, പൂപോലെ, ഹിമബിന്ദുപോലെ ആർദ്രശീതളമധുരമായിരുന്നു ആ ഹൃദയം; ജീവിതം. ഹിമശുഭ്ര വിശുദ്ധിക്കൊത്തതും. എന്നിട്ടും ജീവിതം അവളെ വഞ്ചിച്ചു. ആ കഥ പറഞ്ഞ പാറപ്പുറത്തു് അനന്യസാധാരണമായ വൈഭവമാണ് പ്രദർശിപ്പിച്ചതു്. മനസ്സിന്റെ നേർത്ത ചലനങ്ങൾപോലും വാക്കുകളിലൂടെ ആവാഹിച്ച അദ്ദേഹം പരഹൃദയ ജ്ഞാനമാണ് ഒരു എഴുത്തുകാരന്റെ ഏററവും വലിയ സിദ്ധിയെന്ന് തെളിയിച്ചു.

സൗമ്യശീലനായ പാറപ്പുറത്തിന്റെ സ്വഭാവം അദ്ദേഹത്തിന്റെ ശൈലി പ്രസ്പഷ്ടമാക്കുന്നുണ്ട്. ഉള്ളിൽത്തട്ടും വിധം, കൊച്ചു കൊച്ചു വാക്യങ്ങൾ ആ ശൈലിയുടെ സവിശേഷതയാണ്. ഈറൻകാററുപോലെ നമ്മുടെയൊക്കെ മോഹഭംഗങ്ങളുടെ ആർദ്ര സ്മൃതികളെ തൊട്ടുണർത്തുന്ന ഒരു വിഷാദാനുഭൂതി പ്രദാനംചെയ്യുന്നതാണ് ആ ശൈലി. വാക്കുകളുടെ സൗന്ദര്യമല്ല, വാക്കുകളുടെ വിന്യാസത്തിലുള്ള സ്വരഭംഗിയാണ് പാറപ്പുറത്തിന്റെ ശൈലിയെ ആകർഷകമാക്കുന്നതു്. കൊച്ചു കൊച്ചു സംഭാഷണങ്ങളിലൂടെ കഥയുടെ ഉൾത്തടത്തിലെത്താനുള്ള അദ്ദേഹത്തിന്റെ കഴിവ് പീലി വിടർത്തി നിൽക്കുന്ന നോവലാണ്, അരനാഴിക നേരം. സാധാരണക്കാരിൽ സാധാരണനായി നീണ്ട തൊണ്ണൂറു സംവത്സരം ഈ ഭൂമിയിൽ ജീവിച്ചശേഷം ലോകത്തുനിന്നു യാത്രയാവുന്ന മുഹൂർത്തം കാത്തു നിസ്സംഗനായി കിടക്കുന്ന കുഞ്ഞേനാച്ചൻ, പാറപ്പുറത്തിന്റെ സർഗ്ഗവൈഭവത്തിന്റെ മികവുററ ഉദാഹരണമാണ്. കുഞ്ഞേനാച്ചന്റെ ഓർമ്മകളിലൂടെയും ദൃക്സാക്ഷിത്വത്തിലൂടെയും ഒരു കുടുംബത്തിലെ സ്ത്രീപുരുഷന്മാരുടെയും അവരിലൂടെ ഒരു കുഗ്രാമത്തിന്റെയും ജീവിതസ്പന്ദനം കേൾപ്പിക്കുന്ന അരനാഴികനേരം എന്ന നോവലിൽ പാറപ്പുറത്തിന്റെ ക്രിസ്തീയ സ്നേഹദർശനത്തിന്റെ നറും പാൽ നിറഞ്ഞൊഴുകി നിൽക്കുന്നു.

"പെണ്ണേ!"

"എന്തോ?"

"നേരം സന്ധ്യയാകാറായി, അല്ലിയോ?"

"ഇല്ലപ്പച്ചാ, രാവിലെ പള്ളിയിൽ കുർബാനയ്ക്കു കേറിയേ ഉള്ളൂ."

"ഒരു കുരാപ്പു പോലെ."

"മയങ്ങിയതുകൊണ്ടു തോന്നുന്നതാ. പ്രാർത്ഥിച്ചോണ്ടു കിടക്ക്. ഞാൻ ഉച്ചയ്ക്കത്തേക്കു വല്ലതും ഒന്നു നോക്കട്ടെ."

തലയ്ക്കൊരു മന്ദത! ഭാരം! കൈകാലുകളിൽ കഴപ്പ്. ഉള്ളിലൊരു പരവേശം. കുറപ്പുതിന്നുന്ന നേരമാകുമ്പോൾ ഇങ്ങനെയൊക്കെയാണ്. തലയണക്കീഴിൽനിന്നു പൊതിയെടുത്തു. ഒന്നേയുള്ളൂ. വിഴുങ്ങി. പ്രാർത്ഥിച്ചുകൊണ്ടു കിടക്കാൻ പെണ്ണു പറയുന്നു. പ്രാർത്ഥനകളൊക്കെ അപ്പൂപ്പൻതാടിപോലെ ഉള്ളിൽ പാറുന്നു നടക്കുന്നു..." ഗ്രീക്കുദുരന്ത നാടകത്തിന്റെ ഉൾക്കരുത്തുള്ള ഒരു ട്രാജഡിയാണ് അരനാഴികനേരത്തിലൂടെ പാറപ്പുറത്തു് ആവിഷ്ക്കരിച്ചതു്. ദീനാമ്മയും കുഞ്ഞേനാച്ചനും ആ നോവലിലൂടെ അനശ്വര കഥാപാത്രങ്ങളായിത്തീർന്നു.

നൈനിത്താളിലെ പട്ടാളകേന്ദ്രത്തിൽ ഗൃഹസ്ഥനായി ജോലി നോക്കിയിരുന്ന ജോസും, തീരാദുഃഖത്തിന്റെ നിഴൽപ്പാട്ടിൽ തേങ്ങലുമായി ഇഴയുന്ന ഏലിയാമ്മയും, മക്കളായ ഓമനയും പൊന്നമ്മയും. ചടയംമല ചന്തയും പുത്തൻ ചന്തയും ലോകമാക്കിയ മലക്കറിക്കച്ചവടക്കാരി ഭാഗീരഥിയും ഒരു കുഗ്രാമത്തിലെ ഹൃദയത്തുടിപ്പായിത്തീർന്ന മേരിക്കുട്ടിയും ശോശാമ്മയും—എത്ര എത്ര സ്ത്രീ കഥാപാത്രങ്ങൾ. അവരെല്ലാംതന്നെ ജീവിതത്തിൽ നിന്നും ഇറങ്ങിവന്നവരാണ്. അവരുടെ സുഖവും ദുഃഖവും വായനക്കാരന്റെ ജീവിതത്തിലെ ഭാഗമാക്കാൻ പാറപ്പുറത്തിനു കഴിഞ്ഞു.

ഒരു നോവലിസ്റ്റെന്ന നിലയ്ക്ക് പാറപ്പുറത്തിന് വലിയ വിശ്വാസമുണ്ടായിരുന്ന നോവലായിരുന്നു ആകാശത്തിലെ പറവകൾ. കലാകൗമുദിയിൽ അതു പ്രസിദ്ധീകരിച്ചു തുടങ്ങിയപ്പോൾ, അദ്ദേഹം കൂടുതൽ വായനക്കാരുടെ പ്രതികരണം തിരക്കിയിരുന്നു. കലാകൗമുദി വായനക്കാരിൽ നിന്നും ഊഷ്മളമായ സ്വീകരണമാണ് കിട്ടിക്കൊണ്ടിരിക്കുന്നതെന്നറിഞ്ഞ അദ്ദേഹം ഒരിക്കൽ പറഞ്ഞു: വളരെ പാടുപെട്ട് എഴുതിയതാണ് ഈ നോവൽ. മദ്ധ്യതിരുവിതാംകൂറിന്റെ കഥ എഴുതാനുള്ള എന്റെ മോഹമാണ് ആകാശത്തിലെ പറവകളായി പരിണമിച്ചതു്. മരുമക്കത്തായത്തിന്റെ തകർച്ച പശ്ചാത്തലമാക്കി മേലുകര ദേശത്തിന്റെയും അമ്പാട്ടും ഇടശ്ശേരിയേത്തും അടങ്ങുന്ന കുടുംബങ്ങളുടെയും കഥകൾ ഊടും പാവുമായി നെയ്തുചേർത്തു് "ഒരു മഹാപ്രവാഹംപോലെ ജീവിത ഇതിഹാസ"മാക്കിത്തീർത്ത ഈ നോവലിലെ ഗോപിനാഥക്കുറുപ്പും, കീവറിച്ചനും, കാർത്ത്യായനി അമ്മയും യഥാർത്ഥമനുഷ്യരായി നമ്മോടു് സംവദിക്കുന്നു.

●

ഗോപിയെക്കണ്ട് അവൾ ചാടിയെഴുന്നേററ് മൂലയ്ക്കൊതുങ്ങിനിന്നു. എത്ര ഒതുങ്ങിയിട്ടും അവളുടെ മുഖശോഭകൊണ്ട് മുറിയാകെ പ്രകാശമാനമായി.

"ഞാനില്ലാത്തപ്പോൾ എന്റെ മുറിയിൽ കയറാൻ നിന്നോടാരു പറഞ്ഞു?"

"ഒരാളുടെമാത്രം മുറിയാന്ന് ആരാ പറഞ്ഞെ? എന്റേംകൂടാ."

ഗോപി പുഞ്ചിരിച്ചു. വാക്കിന്റെ അർത്ഥം മനസ്സിലാക്കിക്കൊണ്ടാണോ പെണ്ണു പറഞ്ഞതു്? അതോ പറഞ്ഞുപോയതോ?

"ഒററയ്ക്കു കേറി വർത്തമാനം പറഞ്ഞാലുണ്ടല്ലോ."

"ഓ, ഒരു വല്യ ആള്."

"പെണ്ണിനൊരു കിഴുക്കു തന്നിട്ടുതന്നെ കാര്യം."

കിഴുക്കാനാണ് കൈയെടുത്തതു്.

ആൽബത്തിൽ നിന്ന് ഒരു പഴയ ചിത്രം
എസ്. കെ. പൊറ്റെക്കാട്ട്, പാറപ്പുറത്തു്, തകഴി



ദൈവരാജ്യത്തിലേക്കു പോകുന്ന നല്ലവനായ മനുഷ്യാ
നിനക്ക് അന്ത്യമന്ത്രങ്ങൾ അർപ്പിക്കട്ടെ



## പാറപ്പുറത്തിന്റെ കൃതികൾ

**നോവലുകൾ**

വിലക്കുകൾ വിലങ്ങുകൾ, ചന്ത, ഓമന, പ്രയാണം, തേൻവരിക്ക, ധർമ്മസങ്കടം, വഴിയമ്പലം, അവസ്ഥാന്തരം, അരനാഴികനേരം, നന്മയുടെ പൂക്കൾ, ആദ്യകിരണങ്ങൾ, അപ്പന്റെ കാമുകി, പണി തീരാത്ത വീട്, മകനേ നിനക്കു വേണ്ടി, ആകാശത്തിലെ പറവകൾ, ഇവനെ ഞാൻ അറിയുന്നില്ല, മനസ്സുകൊണ്ട് ഒരു മടക്കയാത്ര, നിണമണിഞ്ഞ കാല്പാടുകൾ, അന്വേഷിച്ചു; കണ്ടെത്തിയില്ല.

**കഥകൾ**

വഴിയറിയാതെ, ജീവിതത്തിന്റെ ആൽബത്തിൽനിന്ന്, ഒരമ്മയും മൂന്നു പെൺമക്കളും, കൊച്ചേച്ചിയുടെ കല്യാണം, കുരുക്കൻ കീവറീതു മരിച്ചു, ആ പൂമൊട്ടു വിരിഞ്ഞില്ല, ദിനാന്ത്യക്കുറിപ്പുകൾ, തോക്കും തൂലികയും, നാലാൾ നാലുവഴി, പ്രകാശധാര, കീഴടങ്ങൽ, അളിയൻ, സൂസന്ന.

**നാടകം**

വെളിച്ചം കുറഞ്ഞ വഴികൾ.



റീത്തു സമർപ്പിക്കുന്നു—എൻ. ആർ. എസ്. ബാബുവും ജി. വിവേകാനന്ദനും

പക്ഷേ, സംഭവിച്ചതു മറ്റൊന്നാണ്. കഴുത്തിൽ ചുറ്റിപ്പിടിച്ചു കവിളിൽ ചുംബിച്ചു.

അയ്യോ എന്ന ഞരക്കത്തോടെ അവളൊന്നു പിടഞ്ഞു. പക്ഷേ, പറന്നുപോകുന്ന ഒരു കിളിയെയെന്നോണം കരുതലോടെ കൈക്കുട്ടിൽ ബന്ധിച്ചു തലോടി ഓമനിച്ചു. ചുംബനങ്ങൾ കൊണ്ടു താലോലിച്ചു. വിരലുകൾകൊണ്ടു ആകെ തൊട്ടറിഞ്ഞു. കാതിൽ മന്ത്രിച്ചു.

"രാത്രി വരണം..."

"അയ്യോ ഞാനില്ല."

അവൾ കുതറിയോടിപ്പോയി.

ഞാനില്ല എന്നു പറഞ്ഞതു് അവളിലെ കന്യകയുടെ ആശങ്കയാണ്. അപകടം പറ്റിയാലോ? അതേ സമയം അവളിലെ വികാരവതിയായ കാമുകി അയാളുടെ സാമീപ്യത്തിനുവേണ്ടി കൊതിച്ചു.

കാമുകി ജയിച്ചു. പൂച്ചയുടെ കാൽവയ്പുകളോടെ ഇരുട്ടിന്റെ മറ പറ്റി വന്നു.

"എന്റെ കൊച്ചാട്ടാ...പൊന്നു കൊച്ചാട്ടാ...എനിക്കു വേറെ ആരുമില്ല."

"നിനക്കു ഞാനുണ്ട്" എന്നൊരു മറുപടിക്കുവേണ്ടി അവളുടെ ആത്മാവു കേണു. അതുമാത്രം അയാൾ പറഞ്ഞില്ല. ജീവസ്പന്ദനംകൊണ്ട് അഭിരാമമായ ഇത്തരം മുഹൂർത്തങ്ങൾ രചിക്കാൻ കഴിഞ്ഞതു് പാറപ്പുറത്തിന്റെ ജീവിതനിരീക്ഷണപാടവമാണ്. കഥ പറയുന്നതു് ഹൃദയത്തിന്റെ ഭാഷയിലായിരിക്കണമെന്ന് അദ്ദേഹം മനസ്സിലാക്കിയിരുന്നു.

ജീവിച്ചിരിക്കുമ്പോൾത്തന്നെ അവാർഡുകൾകൊണ്ടു് അദ്ദേഹം ആദരിക്കപ്പെട്ടിരുന്നു. കേരളസാഹിത്യ അക്കാദമി

(ശേഷം 45-ാം പേജിൽ)

പാറപ്പുറത്തിന്റെ വീട്ടിൽ (ഇടത്തുനിന്നും) തിരുനല്ലൂർ, ഒ. എൻ. വി. കുറുപ്പ്, എസ്. ജയചന്ദ്രൻ നായർ, ജി. വിവേകാനന്ദൻ, ത്രിവിക്രമൻ, പി. ഭാസ്കരൻ, വൈലോപ്പിള്ളി, പുനലൂർ ബാലൻ



# ജി. വിവേകാനന്ദൻ

പ്രിയപ്പെട്ട പാറപ്പുറത്തിന്,

എത്ര ഭയങ്കരമായിരുന്നു ആ വാർത്ത!

ഇന്നലെ രാവിലെ (30-12-81) ദീപിക സെബാസ്റ്റിൻ ഫോണിൽ ചോദിച്ചു:

"അണ്ണൻ അറിഞ്ഞോ?"

പതറുന്ന സ്വരം.

"ഇല്ലല്ലോ, എന്താ?"

"നമ്മുടെ പാറപ്പുറം മരിച്ചുപോയി."

"അയ്യോ, അതെങ്ങനെ?"

"കൂടുതൽ വിവരമൊന്നും കിട്ടിയില്ല. തിരക്കുന്നു."

മരവിച്ചുപോയ മനസ്സിന് ആ വാർത്ത വിശ്വസിക്കാൻ വിഷമം തോന്നി. അതു തെറ്റായിരുന്നു എങ്കിൽ എന്നു മോഹം.

അഞ്ചു മിനിറ്റിനകം ഓണക്കൂർ വിളിച്ചു. അതു കഴിഞ്ഞ് ഐ. ജി. ജോസഫ് സാറും.

വിശ്വസിക്കാതിരിക്കാൻ വയ്യെന്നായി.

28-ാം തീയതി, തിങ്കളാഴ്ച, പാറപ്പുറം സംഘം സെക്രട്ടറി മാധവൻനായരുമൊത്തു് തിരുവനന്തപുരത്തു് വന്നിരുന്നു, എൻ. ബി. എസ്. മാനേജരായിരുന്ന ജോർജ്ജിന്റെ മകന്റെ കല്യാണത്തിൽ പങ്കെടുക്കാൻ. രാത്രിതന്നെ മടങ്ങിയതായി ഞാൻ പിറ്റേന്നറിഞ്ഞു.

തിരുവനന്തപുരത്തു വന്നിട്ട് എന്നെ കണ്ടില്ല. ഒന്നു ഫോൺ ചെയ്തുപോലുമില്ല. അതിയായ കുണ്ഠിതം തോന്നി. കുത്തിപ്പിടിച്ച് ഒരു കത്തെഴുതി പോസ്റ്റ് ചെയ്തു. അതിന്റെ പിറ്റേന്ന് രാവിലെയാണ് ഈ ഞെട്ടിക്കുന്ന വാർത്ത.

കോട്ടയത്തെ ലേഖകൻ വിശ്വംഭരനെ വിളിച്ചു. അദ്ദേഹവും പറഞ്ഞു മരിച്ചതു് ശരിയാണെന്ന്. എസ്. പി. സി. എസിലെ മാധവൻനായരെ വിളിച്ചു. പലതവണ. ഫോൺ എൻഗേജ്ഡ്. ഒന്നരമണിക്കൂർ കഴിഞ്ഞു കിട്ടി.

കാര്യം ശരിയാണ്. ഒരു രോഗവുമില്ലായിരുന്നു. പന്ത്രണ്ടുമണിയോടെ ഉറങ്ങാൻ കിടന്നു. മൂന്നു മണിക്ക് എണീററു. മൂത്രം ഒഴിച്ചിട്ട് വീണ്ടും കിടന്നു. ആറു മണിക്ക് ഭാര്യ കട്ടൻകാപ്പിയുമായി ചെന്നപ്പോൾ മരിച്ചുകിടക്കുന്നു.

ഇത്രയും പേർ സാക്ഷി പറഞ്ഞിട്ടും മനസ്സ് നൊമ്പരത്തോടെ പ്രാർത്ഥിക്കുന്നുണ്ടായിരുന്നു, വാർത്ത നേരാകരുതേയെന്ന്.

പക്ഷേ എന്റെ പ്രിയപ്പെട്ട പാറപ്പുറം, സന്ധ്യയോടെ താങ്കളുടെ ജഡം ഞാൻ കണ്ടു. ജയൻ കണ്ടു. ബാബു കണ്ടു. ഭാസ്കരൻമാസ്റ്റർ കണ്ടു. ഇ. വി. ശ്രീധരൻ കണ്ടു. താങ്കളുടെ ബന്ധുക്കളും സുഹൃത്തുക്കളും നാട്ടുകാരും ആരാധകരുമായി നൂറുകണക്കിന് ആൾക്കാർ കണ്ടു. കേട്ടതു് ശരിയാണ്. താങ്കൾ മരിച്ചുപോയിരിക്കുന്നു. തൊട്ടടുത്തിരുന്ന് തേങ്ങിത്തേങ്ങിക്കരയുന്ന താങ്കളുടെ ഭാര്യ അമ്മിണിയെ കണ്ടു. മക്കളായ സുനിലിനെയും സംഗീതയേയും സന്തോഷിനേയും കണ്ടു.

ഈശ്വരാ! എന്തെല്ലാം ഓർമ്മകൾ! എത്രകൊല്ലത്തെ പരിചയം! ഏതെല്ലാം സുഖദുഃഖങ്ങൾ പങ്കുവച്ചു?

താങ്കൾ നൈനിറ്റാളിൽ ജോലിയിലിരിക്കുമ്പോഴാണല്ലോ നാം പരിചയപ്പെട്ടതു്. അന്നു ഞാൻ ആൾഇന്ത്യാ റേഡിയോയിലായിരുന്നു. താങ്കളുടെ ഒരെഴുത്തു കിട്ടിയപ്പോൾ ഞാൻ എന്തുമാത്രം സന്തോഷിച്ചെന്നോ! അഭിമാനപൂർവ്വം അതു ഞാൻ പലരേയും കാണിച്ചു.

അതുകഴിഞ്ഞ് നേരിൽ കാണുന്നതു് സാഹിത്യപരിഷത്തിന്റെ വാർഷികത്തിന് എറണാകുളത്തു് വന്നപ്പോഴാണ്. പ്രാക്കുളം ഭാസിച്ചേട്ടന്റെ സീവ്യൂ ഹോട്ടലിൽ വച്ച്. എത്ര പെട്ടെന്നാണ് നാം ഉററമിത്രങ്ങളായതു്, ബന്ധുക്കളായതു്.

പാറപോലെ പരുക്കനായ ബാഹ്യപ്രകൃതിയുള്ള താങ്കളുടെ ശരീരത്തിൽ ഒരു കൊച്ചു കുഞ്ഞിന്റെ ഹൃദയമാണ് ത്രസിച്ചിരുന്നതെന്ന് അദ്ഭുതത്തോടെ ഞാൻ കണ്ടറിഞ്ഞ എത്രയെത്ര സംഭവങ്ങൾ ഓർമ്മയിൽ ഓടിയെത്തുന്നു.

താങ്കളുടെ ഇളയമകൾ സംഗീതയ്ക്കു് പോളിയോ ആണെന്ന് ഏതോ ഡോക്ടർ പറഞ്ഞപ്പോൾ കുഞ്ഞിനേയും എടുത്തുകൊണ്ടു് അമ്മിണിയേയും കൂട്ടി ഓടിവന്ന ദിവസം ഞാൻ ഇന്നും ഓർക്കുന്നു. മെഡിക്കൽകോളേജാശുപത്രിയിൽ നിന്ന് നിർദ്ദേശിച്ച ലബോറട്ടറി പരിശോധനയുടെ തുണ്ട് കയ്യിൽ കിട്ടിയപ്പോൾ താങ്കളുടെ പരിഭ്രമം. എത്ര കഠിനമായിരുന്നു. പിറ്റേദിവസം രാവിലെ പരിശോധന കഴിഞ്ഞ് എന്തു് റിസൾട്ടാവും കിട്ടുക എന്ന വേവലാതിപൂണ്ട താങ്കളുടെ ശ്രദ്ധതിരിക്കാനായി ഞാനും സുരേന്ദ്രനും താങ്കളെ സൂത്രത്തിൽ ശംഖുമുഖം കടപ്പുറത്തേക്ക് കൊണ്ടുപോയി. കൊണ്ടുപോയതു് അബദ്ധമായെന്ന് പിന്നീടു ബോദ്ധ്യമായി. മകളുടെ രോഗം പോളിയോ തന്നെയാണെങ്കിൽ ജീവിതകാലം മുഴുവൻ ഇഴഞ്ഞു നടക്കേണ്ടിവരുമല്ലോ എന്നു പറഞ്ഞ്, "അയ്യോ! അതെനിക്ക് ഓർക്കാൻ വയ്യായേ" എന്നു വിലപിച്ചുകൊണ്ടു് ആഴക്കടലിലേക്ക് ഓടിയിറങ്ങിയ താങ്കളെ പിടിച്ചു കരയ്ക്കിടാൻ ഞങ്ങൾ എന്തു് പാടുപെട്ടു.

ഭാഗ്യത്തിന് കുട്ടിക്ക് രോഗം ഭേദമായി. എന്റെ സുഹൃത്തേ! ഞാൻ ഇന്നലെ ആ കുട്ടിയെ കണ്ടു. താങ്കളുടെ ജഡത്തിനരികിൽ. നിറകണ്ണോടെയിരുന്ന സംഗീത എന്നെക്കണ്ടപ്പോൾ വിങ്ങിപ്പൊട്ടിപ്പോയി. താങ്കളുടെ ഭാര്യ അമ്മിണിയും ദയനീയമായി എന്നെ നോക്കി.

സത്യൻ മരിച്ചപ്പോൾ, രാമു കാര്യാട്ടിന്റെ മകൻ സോമൻ മരിച്ചപ്പോൾ, ശോഭനാ പരമേശ്വരൻ നായരുടെ മകൻ ശങ്കരൻ മരിച്ചപ്പോൾ, വയലാറും കാമ്പിശ്ശേരിയും മരിച്ചപ്പോൾ താങ്കളുടെ മനോനൈർമ്മല്യം ഞാൻ കണ്ടു.

താങ്കളുടെ അനുജന്റെ മകൾ സിൽമിയുടെ ഹാർട്ട് ഓപ്പറേഷൻ നടക്കുമ്പോൾ തിയേറററിനു മുമ്പിലുള്ള വരാന്തയിൽ തെക്കു് വടക്കു നടന്ന് കുരിശുവരച്ച് പ്രാർത്ഥിക്കുന്ന ദൈവവിശ്വാസിയായ, പുരോഗമന സാഹിത്യകാരനായ, പച്ചയായ നിസ്സഹായനായ മനുഷ്യനേയും ഞാൻ കണ്ടു.

ഓപ്പറേഷൻ നടത്തിയ ഡോക്ടർ എം. ആർ. എസ്. മേനോന് കുറച്ചു രൂപ കൊടുക്കാൻ താങ്കൾ എന്തുമാത്രം മോഹിച്ചു. അദ്ദേഹം കാശു വാങ്ങുകില്ലെന്നു പറഞ്ഞപ്പോൾ താങ്കൾ അന്തിച്ചുപോയി. നിരാശതോന്നിയ താങ്കളോട്, എല്ലാ പുസ്തകത്തിന്റെയും ഓരോ കോപ്പി എനിക്കയച്ചുതന്നാൽ ഞാൻ അദ്ദേഹത്തിന് കൊണ്ടുപോയിക്കൊടുക്കാം എന്നു പറഞ്ഞപ്പോൾ അമ്പിളിയമ്മാവനെ കൈയിൽ കിട്ടിയ പിഞ്ചുപൈതലിന്റെ സന്തോഷത്തോടെ പരുക്കൻ പട്ടാളക്കാരനായ താങ്കളുടെ മുഖം തെളിയുന്നതു ഞാൻ കണ്ടു.

പക്ഷേ, സാഹിത്യപ്രവർത്തക സഹകരണസംഘത്തിൽ, ഒരു ഒത്തുതീർപ്പെന്ന മട്ടിൽ ഒരു സീററ് ഒരാളിന് കൊടുക്കാം എന്ന് ഞാൻ നിർദ്ദേശിച്ചപ്പോൾ വർഷങ്ങളായി നാം തമ്മിലുണ്ടായിരുന്ന പരിചയവും സ്നേഹവുമെല്ലാം മറന്ന് താങ്കൾ മുഖത്തടിച്ച മട്ടിൽ എന്നോടു പറഞ്ഞു: "ആശാനേ, അതുമാത്രം നടപ്പില്ല. ആ തെണ്ടി...(പിന്നൊരു ചീത്തയും) അവൻ തന്തയില്ലാത്തവനാണ്. അവനെ സംഘത്തിൽ തൊടീച്ചുകൂടാ. നിർബ്ബന്ധമെങ്കിൽ എന്നെ കൊന്നോ"...

രൗദ്രരൂപം കൈക്കൊണ്ട ആ മുഖവും ഭീഷണമായ ആ സ്വരവും താങ്കളുടെ ആദർശനിഷ്ഠയുടേയും പൗരുഷത്തിന്റേയും മറെറാരു മുഖമായിരുന്നു.

രണ്ടാഴ്ചമുമ്പാണല്ലോ താങ്കൾ എനിക്കെഴുതിയിരുന്നതു്, തീരെ വയ്യെന്ന്. എന്നിട്ട് ഞാൻ പറഞ്ഞല്ലോ ഇങ്ങോട്ടു പോരാൻ. ഡോക്ടർ പൈ സാറിനെക്കൊണ്ട് പരിശോധിക്കാമെന്ന്. ആ കത്തിന മറുപടി അയയ്ക്കാത്തതുകൊണ്ടാണോ മൂന്നു ദിവസം മുമ്പ് താങ്കൾ ഇവിടെ വന്നപ്പോൾ എന്നെ കാണാത്തതു്? ഒന്നു ഫോൺ ചെയ്യുകപോലും ചെയ്യാത്തതു്?

ഓ, വന്നാലും പരിശോധിപ്പിച്ചാലും തന്നെ എന്തു പ്രയോജനം? അദ്ദേഹം വിളിക്കുമ്പോൾ നാമെല്ലാം ചെന്നല്ലേ ഒക്കൂ.

ഒന്നുനോക്കിയാൽ താങ്കൾ എത്ര ഭാഗ്യവാൻ! എത്ര സുഖകരമായ മരണം. വീട്ടു

(ശേഷം 45-ാം പേജിൽ)

# പ്രതിപക്ഷത്തിരിക്കുന്ന ക്രമസമാധാന വകുപ്പുമന്ത്രി!

"മുഖ്യമന്ത്രിയെ ഗവർണർ നിയമിക്കും; മററു മന്ത്രിമാരെ മുഖ്യമന്ത്രിയുടെ ഉപദേശപ്രകാരം ഗവർണർ നിയമിക്കും. ഗവർണർക്ക് ഇഷ്ടമുള്ളിടത്തോളംകാലം മന്ത്രിമാർ അധികാരത്തിലിരിക്കും."

"മന്ത്രിസഭ സംസ്ഥാനനിയമസഭയോട് കൂട്ടായി ഉത്തരവാദിത്തമുള്ളതായിരിക്കും."

ഇത് ഇന്ത്യൻ ഭരണഘടനയിലെ 164-ാം വകുപ്പിൽ പറഞ്ഞിരിക്കുന്നതാണ്. സംസ്ഥാനങ്ങളിൽ മന്ത്രിസഭകൾ നിലവിൽവരുന്നതു സംബന്ധിച്ച വ്യവസ്ഥകളാണിത്.

ഇനിയുള്ളതെല്ലാം ഈ വ്യവസ്ഥകളുടെ വ്യാഖ്യാനമാണ്. നിയമസഭയിലെ ഭൂരിപക്ഷകക്ഷിയുടെ നേതാവ് മന്ത്രിസഭ രൂപവൽക്കരിക്കാൻ തയ്യാറാവുന്നതും ആ വിവരം ഗവർണറെ അറിയിക്കുന്നതും ഗവർണർക്ക് ഈ നേതാവിനുള്ള ഭൂരിപക്ഷ പിന്തുണ ബോദ്ധ്യമാകുന്നതും, അതിൻപ്രകാരം നേതാവിനെ മുഖ്യമന്ത്രിയായി നിയമിക്കുന്നതും നിയുക്ത മുഖ്യമന്ത്രിയെയും നിയുക്ത മന്ത്രിമാരെയും സത്യപ്രതിജ്ഞ ചെയ്യാൻ ക്ഷണിക്കുന്നതും സത്യപ്രതിജ്ഞ ചെയ്യിക്കുന്നതുമൊക്കെ ഭരണഘടനയിലെ ഈ വ്യവസ്ഥകളിൽനിന്നു സിദ്ധമാകുന്ന അവകാശങ്ങളും അധികാരങ്ങളുമാണ്.

ഇക്കഴിഞ്ഞ തിങ്കളാഴ്ച, ഡിസംബർ 28-ാംതീയതി രാവിലെ 9-45-ന് രാജ്ഭവനിൽ വച്ച് കെ. കരുണാകരന്റെ നേതൃത്വത്തിൽ എട്ടംഗ ഐക്യജനാധിപത്യമുന്നണിമന്ത്രിസഭ സത്യപ്രതിജ്ഞ ചെയ്ത് അധികാരത്തിൽ വന്നു. നായനാർ മന്ത്രിസഭയുടെ പതനത്തെത്തുടർന്ന് ഏർപ്പെടുത്തിയ പ്രസിഡന്റുഭരണം അങ്ങനെ അവസാനിക്കുകയും ചെയ്തു.

ഐക്യജനാധിപത്യമുന്നണി എന്നു വച്ചാൽ കോൺഗ്രസ്-ഐ, കോൺഗ്രസ് (ആന്റണിഗ്രൂപ്പ്), കേരളാകോൺഗ്രസ് (മാണിഗ്രൂപ്പ്), കേരളാ കോൺഗ്രസ് (ജോസഫ് ഗ്രൂപ്പ്), ഇന്ത്യൻ യൂണിയൻ മുസ്ലിംലീഗ്, നാഷനൽ ഡെമോക്രാററിക്‌പാർട്ടി (എൻ. ഡി. പി.), സോഷ്യലിസ്റ്റ് റിപ്പബ്ളിക്കൻപാർട്ടി (എസ്. ആർ. പി.), ആർ. എസ്. പി. (ശിവദാസൻ ഗ്രൂപ്പ്), നാഷണൽ ആർ. എസ്. പി., പ്രജാ സോഷ്യലിസ്റ്റ് പാർട്ടി (പി.എസ്. പി.) എന്നീ കക്ഷികളടങ്ങുന്നതാണ്. പക്ഷേ ഇവയിൽ നാഷണൽ ആർ. എസ്. പി., എസ്. ആർ. പി. എന്നിവയ്ക്ക് നിയമസഭയിൽ പ്രാതിനിദ്ധ്യമില്ല. പ്രാതിനിദ്ധ്യമുള്ള കക്ഷികൾ ചേർന്നാലാവട്ടെ 68 പേരുടെ അംഗബലമേ നിയമസഭയിൽ ഈ മുന്നണിക്കുള്ളു. ഈ നിലയ്ക്ക് ഈ മുന്നണിയുടെ നേതാവിന് 141 പേരുള്ള നിയമസഭയിൽ എങ്ങനെ ഭൂരിപക്ഷം കൈവന്നു? തിരഞ്ഞെടുക്കപ്പെട്ട മുന്നണിനേതാവെന്ന നിലയിൽ കെ. കരുണാകരന് ഭൂരിപക്ഷപിന്തുണയുണ്ടെന്ന് സംസ്ഥാന ഗവർണക്ക് എങ്ങനെ ബോദ്ധ്യംവന്നു? പ്രതിപക്ഷകക്ഷികൾ ഈ ചോദ്യം ഉന്നയിക്കുന്നു; ഭൂരിപക്ഷ പിന്തുണ ഈ മന്ത്രിസഭയ്ക്കില്ലെന്ന് അവർ പറയുന്നു; ന്യൂനപക്ഷമന്ത്രിസഭയാണിതെന്ന് അവർ ആക്ഷേപിക്കുന്നു; ന്യൂനപക്ഷ മന്ത്രിസഭയെ അധികാരത്തിലേററിച്ച ഗവർണർ ഭരണഘടനയെ അട്ടിമറിക്കുകയായിരുന്നുവെന്നു കുററപ്പെടുത്തുന്നു; നീണ്ടുനിൽക്കുന്ന സമരങ്ങൾക്ക് ഒരുങ്ങുന്നു.

**കൗമുദി ന്യൂസ് സർവീസ്**

ഐക്യജനാധിപത്യ മുന്നണി എന്ന വലതുമുന്നണിക്ക് നിയമസഭയിൽ ഭൂരിപക്ഷമുണ്ടെന്ന് മുഖ്യമന്ത്രി കരുണാകരൻ പ്രഖ്യാപിക്കുന്നു. അക്കാര്യം നിയമസഭാതലത്തിൽ തെളിയിച്ചുകൊള്ളാമെന്നും അദ്ദേഹം പറയുന്നു. അത് അദ്ദേഹത്തിന്റെ കാര്യം.

അദ്ദേഹത്തിനു ഭൂരിപക്ഷപിന്തുണയുണ്ട് നിയമസഭയിൽ എന്ന് സംസ്ഥാന ഗവർണർക്ക് എങ്ങനെ ബോദ്ധ്യംവന്നുവെന്ന ചോദ്യം പിന്നെയും അവശേഷിക്കുന്നു. അതു ഗവർണറുടെ കാര്യം എന്നു പറഞ്ഞ് ഒഴിയാവുന്നതാണോ എന്ന പ്രശ്നവും അവശേഷിക്കുന്നു.

മന്ത്രിസഭ രൂപവല്ക്കരിക്കാൻ താൻ തയ്യാറാണെന്ന് കെ. കരുണാകരൻ ഗവർണറെ അറിയിക്കുന്നത് ഡിസംബർ 26-ാം തീയതി ഉച്ചതിരിഞ്ഞ് 2. 45-നാണ്. ഐക്യമുന്നണി നേതാവെന്ന നിലയിൽ മുന്നണിയിലെ ഘടകകക്ഷികളുടെ നേതാക്കളോടൊപ്പം രാജ്ഭവനിൽച്ചെന്ന് മുറപ്രകാരംതന്നെയാണ് കരുണാകരൻ ഈ സന്നദ്ധത ഗവർണറെ അറിയിച്ചത്.

എന്നാൽ അതിന് ഒരു മണിക്കൂറിലധികം സമയംമുമ്പ് പത്രലേഖകരെക്കണ്ട് തൃശ്ശൂരിൽ മെഡിക്കൽകോളേജ് സ്ഥാപിക്കാൻ ഗവണ്മെൻറ് തീരുമാനിച്ച വിവരം ഗവർണർ പറഞ്ഞു. അക്കൂട്ടത്തിൽ ഗവർണർ മറെറാരുകാര്യവും (ചോദ്യങ്ങൾക്കു മറുപടിയായിത്തന്നെ) പറഞ്ഞു: കെ. കരുണാകരന്റെ നേതൃത്വത്തിലുള്ള മുന്നണിക്ക് ഭൂരിപക്ഷ പിന്തുണയുള്ളതായി തനിക്കു ബോദ്ധ്യപ്പെട്ടിരിക്കുന്നു എന്നാണ് അവർ പറഞ്ഞത്.

ഈ വിവരം ഗവർണർക്ക് എങ്ങനെ ബോദ്ധ്യപ്പെട്ടു?

ഐക്യമുന്നണിനേതാക്കൾ ഗവർണറെ ക്കാണുന്നത് രണ്ടേമുക്കാലിനാണ്. തങ്ങൾക്കു ഭൂരിപക്ഷമുണ്ടെന്നോ, ഭൂരിപക്ഷം തങ്ങൾ ഉണ്ടാക്കാമെന്നോ, അല്ലെങ്കിൽ ഭൂരിപക്ഷക്കാര്യം നിയമസഭ കൂടുമ്പോൾ തെളിയിക്കാമെന്നോ ഒക്കെ ഗവർണർക്കു ബോദ്ധ്യമാകേണ്ടതും അപ്പോൾ മാത്രമാണ്. എന്നാൽ അതിനും മുമ്പേ അവർക്കു എല്ലാം ബോദ്ധ്യമായിരിക്കുന്നു.

ആരു് ഗവർണറെ അതു ബോദ്ധ്യപ്പെടുത്തി?

കരുണാകരൻ മാത്രം ചെന്നു പറഞ്ഞാൽ അതു ബോദ്ധ്യപ്പെടുമോ?

മറേറതെങ്കിലും കക്ഷിനേതാക്കൾ ചെന്നു പറഞ്ഞാൽ ബോദ്ധ്യപ്പെടുമോ? അഥവാ ഈ നേതാക്കൾ ചെന്നുപറഞ്ഞിട്ടുണ്ടെങ്കിൽത്തന്നെ 68 പേരുടെ കാര്യമല്ലേ ബോദ്ധ്യപ്പെട്ടു? പിന്നെയും വേണമല്ലോ 71 തികയാൻ? തലേക്കുംതലേദിവസം ജനതാനേതാക്കൾ ചെന്നു പറഞ്ഞപ്പോൾ ബോദ്ധ്യപ്പെട്ടുവെന്നാണോ? ചെന്നുപറഞ്ഞാൽ ബോദ്ധ്യപ്പെടുന്നതു് വ്യവസ്ഥാപിതമായ അർത്ഥത്തിലെ ബോദ്ധ്യപ്പെടലാണോ? എഴുതിക്കൊടുത്തിട്ടുണ്ടെങ്കിൽ അതെന്തുകൊണ്ട് ഗവർണർക്കു പറഞ്ഞുകൂടേ?

ഈ സംശയങ്ങൾ കാരണമാണ് ഗവർണർ ഭരണഘടനയെ അവഹേളിച്ചിരിക്കുന്നതായി പ്രതിപക്ഷ നേതാക്കൾ ആക്ഷേപമുന്നയിച്ചിരിക്കുന്നത്.

68 പേർ തന്നെ തികയണമെങ്കിൽ കെ. കെ. നായർ എന്ന സ്വതന്ത്രമെമ്പർ കൂടി പിന്തുണയ്ക്കണം. ഇപ്പോൾ കേൾക്കുന്നത് കെ. കെ. നായർ അങ്ങനെ പിന്തുണ പ്രഖ്യാപിച്ചിട്ടില്ലെന്നാണ്.

ജനതാപാർട്ടിയുടെ സംസ്ഥാന നേതൃത്വമാകട്ടെ, ഇവിടെ മന്ത്രിസഭ രൂപം കൊണ്ടിരിക്കുന്നതിനാൽ തങ്ങൾ ഇനി എന്തു നിലപാടെടുക്കണം എന്ന മാർഗ്ഗദർശനത്തിനായി തങ്ങളുടെ കേന്ദ്രനേതൃത്വത്തിനു സന്ദേശമയച്ചിരിക്കുന്നു.

ഇതെല്ലാംകൂടി വച്ചുനോക്കുമ്പോൾ കെ. കരുണാകരന്റെ മന്ത്രിസഭയ്ക്കു ഭൂരിപക്ഷ പിന്തുണയില്ലെന്നു സിദ്ധിക്കുന്നു. ഭൂരിപക്ഷപിന്തുണയില്ലെങ്കിൽ, "മന്ത്രിസഭയ്ക്ക് സംസ്ഥാന നിയമസഭയോട് കൂട്ടായ ഉത്തരവാദിത്തമുണ്ടായിരിക്കും" എന്ന ഭരണഘടനാവ്യവസ്ഥ മറികടക്കപ്പെട്ടിരിക്കുകയല്ലേ എന്ന സംശയമുണ്ടാകും. മരവിപ്പിച്ചുവച്ചിരിക്കുന്ന നിയമസഭയ്ക്കു ചലനവും ചൂടും വീണ്ടുകിട്ടിയിട്ടില്ലെങ്കിലും 'നിയമസഭ' എന്നതു് ജീവനോടെ കഴിയുന്ന സ്ഥിതിക്ക് ഈ സംശയം രാഷ്ട്രീയവും ഭരണഘടനാപരവുമായ പല ചോദ്യങ്ങൾക്കും ഇടനൽകുന്നു.

●

ഡിസംബർ 16-ാം തീയതിയും സംസ്ഥാന ഗവർണർ പത്രലേഖകരെ കണ്ടിരുന്നു. "ബദൽ" മന്ത്രിസഭാ രൂപവല്കരണ ശ്രമങ്ങൾ എങ്ങുമെത്താതെ നിന്ന ഘട്ടം. അന്ന് പത്രലേഖകർ ഗവർണറോടാരാഞ്ഞു—ബദൽ മന്ത്രിസഭാ രൂപവല്കരണം വല്ലതുമായോ?

"ഞാൻ അവരെ കാത്തിരിക്കുകയാണ്. ആരും ഇതേവരെ വന്നില്ല," ഗവർണർ പ്രതിവചിച്ചു.

ഗവർണർ ആരെ കാത്തിരിക്കുകയായിരുന്നു? വലതുമുന്നണി നേതാക്കളെ ആവാം. ഇടതുമുന്നണി നേതാക്കളെയും ആവാം. (ഇരുമുന്നണികൾക്കും ഏതാണ്ട് ഒരേ ബലമാണല്ലോ.) മന്ത്രിസഭ രൂപവല്കരിക്കാൻ തയ്യാറുള്ള മററാരെങ്കിലുമുണ്ടെങ്കിൽ അവരെയുമാകാം.

പക്ഷേ, ആരെയും കാത്തിരിക്കാതെ, ആരും ചെന്നു പറയാതെതന്നെ ഗവർണക്ക് "അവർ" ആരാണെന്നു ബോദ്ധ്യപ്പെട്ടു!

ഏതായാലും മന്ത്രിസഭ ഉണ്ടായി. മന്ത്രിസഭ നീണാൾ വാഴുകയും ചെയ്യട്ടെ.

ഡിസംബർ 26-ാതീയതി ഗവർണറെ കണ്ടപ്പോൾ പത്രലേഖകർ ചോദ്യങ്ങളാവർത്തിച്ചു.

ഐക്യജനാധിപത്യമുന്നണിക്കു ഭൂരിപക്ഷമുള്ളതായി തനിക്കു ബോദ്ധ്യപ്പെട്ടു എന്നു ഗവർണർ പറഞ്ഞപ്പോൾ പത്രലേഖകർ ചോദിച്ചു—

"എം. എൽ. എ.മാർ എല്ലാം എഴുതിത്തന്നിട്ടുണ്ടോ?"

"വളരെപ്പേർ എഴുതിത്തന്നു."

"ജനതാ പാർട്ടിക്കാരും അവരിൽ ഉൾപ്പെടുന്നുവോ?"

"പലരും എഴുതിത്തന്നുവെന്നു ഞാൻ പറഞ്ഞില്ലേ?"

നിഗൂഢതകൾ പലതും രാജ്ഭവൻ വളപ്പിൽനിന്ന് ജനാധിപത്യത്തെയും ഭരണഘടനയെയും നോക്കി പല്ലിളിക്കുന്നു!

●

നിയമസഭ കൂടുമ്പോൾ ഭൂരിപക്ഷം 'ഒപ്പിക്കാം' എന്ന വിശ്വാസമാണ് ഭരണകക്ഷി നേതാക്കൾക്കുള്ളതെങ്കിൽ, അധികാരമേററപ്പോൾ അവർക്കു ഭൂരിപക്ഷമില്ല!

അതല്ല, ജനതാപാർട്ടിയിലെ 5 എം. എൽ. എ. മാർ മന്ത്രിസഭയ്ക്ക് 'ദോഷ'മൊന്നും വരുത്തിവയ്ക്കുകയില്ല എന്ന ഉറപ്പാണുള്ളതെങ്കിൽ, അതിനും അടിസ്ഥാനമില്ല. ജനങ്ങളെ സംബന്ധിച്ചിടത്തോളം ജനതാ പാർട്ടി 'നിലപാട്' സ്വീകരിച്ചിട്ടില്ല. അവർ ഇപ്പോഴും അവരുടെ കേന്ദ്ര നേതൃത്വത്തോട് മാർഗ്ഗദർശനം തേടി നിൽക്കുന്നതേയുള്ളു. അവരുടെ കേന്ദ്ര നേതൃത്വം 'കൽദാത്തേ ഫോർമുല'യ്ക്കു പകരം പുതിയ ഫോർമുലകൾ വല്ലതും ഉണ്ടാക്കി മന്ത്രിസഭയെ എതിർക്കാൻ അനുവാദം നൽകിയാൽ?

അങ്ങനെയൊക്കെ ചിന്തിക്കുന്നതു വെറും 'ഹൈപ്പോതെററിക്കൽ' ചിന്തയല്ലേ എന്ന മറുപടിയായിരിക്കാം നമ്മുടെ രാഷ്ട്രീയധുരന്ധരന്മാർ തട്ടിവിടുക. ഏതായാലും 'ഐക്യജനാധിപത്യ മുന്നണി', ജനാധിപത്യം പുലർത്തുന്നതിനു പെടുന്ന പാട് നാട്ടിലൊക്കെ പലതരം പാട്ടുകൾക്കിടയാക്കിയിരിക്കുന്നു.

●

ആസാം എന്ന സംസ്ഥാനത്ത് ഇപ്പോൾ പ്രസിഡന്റുഭരണമാണ്. അവിടെ മന്ത്രിസഭ ഉണ്ടാക്കാൻ കോൺഗ്രസ്-ഐ. ശ്രമിക്കുന്നു. ജനതാപാർട്ടിയുടെ നേതൃത്വത്തിൽ പ്രതിപക്ഷകക്ഷികളും ശ്രമിക്കുന്നു. കേരളത്തിൽ 'കൽദാത്തേ' ഫോർമുലയുടെ അനുഗ്രഹാശിസ്സുകളോടെ കോൺഗ്രസ്-ഐ. നേതൃത്വത്തിലുള്ള മന്ത്രിസഭ രൂപവൽകൃതമായിരിക്കുന്ന സാഹചര്യത്തിൽ, ആസാമിൽ മറെറാരു ഫോർമുലയുടെ അനുഗ്രഹാശിസ്സുകളോടെ ജനതാ നേതൃത്വത്തിലുള്ള മന്ത്രിസഭ രൂപവൽകൃതമായി എന്നുവരാം.

ഭൂരിപക്ഷമുണ്ടാക്കാനായി ഐക്യജനാധിപത്യമുന്നണി പെട്ടപാട് ചില്ലറയൊന്നുമല്ല. ജനതാപാർട്ടിയെ പിടിക്കാനും ഇപ്പോൾ ഇടതുമുന്നണിയിലുള്ള ചില കക്ഷികളെ പിളർന്നുപിടിക്കാനും മദ്യത്തിന്റെ മണമുള്ള പണച്ചാക്കുകൾ പലരും ഇറങ്ങിനടന്നു. "ജനതാപാർട്ടിയിലെ അഞ്ചുംഒന്നിച്ചല്ലെങ്കിൽ മൂന്നെങ്കിലും" എന്ന ലക്ഷ്യവുമായി കെ. ഗോപാലനേയും (ജനതാ പ്രസിഡന്റ്) കെ. ചന്ദ്രശേഖരനേയും (ജനതാ നിയമസഭാ കക്ഷി കക്ഷിനേതാവ്) എം. കമലം, പി. സി. തോമസ്, ഭാസ്കരൻ തുടങ്ങിയ എം. എൽ. എ. മാരെയും അവർ നോട്ടമിട്ടുനടന്നു. ഇവരിൽ ചിലർ 'പിന്തുണ' എഴുതിക്കൊടുത്തിരിക്കുന്നു എന്ന പ്രചാരവുമുണ്ടായി.

എം. കമലം ഈ ബഹളങ്ങൾക്കിടയിൽ തിരുവനന്തപുരത്ത് ഒരു പത്രസമ്മേളനം നടത്തി. തന്റെ പാർട്ടിയുടെ തീരുമാനം ലംഘിച്ചുകൊണ്ട് കോൺഗ്രസ്-ഐ മുന്നണിക്കു പിന്തുണ നൽകാൻ താൻ ഒരു കാലത്തും മുതിരുകയില്ല എന്ന് അവർ വ്യക്തമാക്കി. അഭ്യൂഹങ്ങളെ അവർ നിരാകരിച്ചു.

ജനതാ പാർട്ടി സംസ്ഥാന പ്രസിഡന്റ് ഗോപാലനും പ്രഖ്യാപിച്ചു: ബദൽ മന്ത്രിസഭയ്ക്ക് ജനതയുടെ പിന്തുണ ഇല്ല.

പക്ഷേ ജനങ്ങളിൽ സംശയം ബാക്കി കിടന്നു. ജനതയുടെ പിന്തുണ ഇല്ലാതെ എങ്ങനെ ഈ മന്ത്രിസഭ ഉണ്ടായി? 'കൽദാത്തേ ഫോർമുല' എന്നറിയപ്പെടുന്ന ജനതാപാർട്ടിയുടെ അദ്ഭുതസിദ്ധാന്തം ഉണ്ടായതുതന്നെ ഡോക്ടർ ബാപ്പു കൽദാത്തേ എന്ന ജനതാ ജനറൽ സെക്രട്ടറിയുടെ മസ്തിഷ്കത്തിലൊന്നുമല്ലത്രെ. ഇവിടെ ഈ കേരളത്തിലെ തന്ത്രശാലികളും ആശയസമ്പന്നരും ആദർശധീരരുമായ നമ്മുടെ ചില മിടുക്കന്മാർ മെനഞ്ഞെടുത്ത് ജനതാ പാർട്ടിയുടെ കറുത്ത കണ്ണടയ്ക്കും ദുഗ്രഹതകൾ പതിയിരിക്കുന്ന കറുത്ത കോട്ടിനുമുള്ളിലേക്കു കടത്തിവച്ച സൂത്രമാണതെന്നാണു പറയപ്പെടുന്നത്. ജനതാ നേതാക്കളും മുൻ സോഷ്യലിസ്ററുകളായ എം. പി. വീരേന്ദ്രകുമാറും അരങ്ങിൽ ശ്രീധരനുമൊക്കെ തങ്ങളുടെ പാർട്ടിയെ 'ചേരിചേരായ്മ' യിലെങ്കിലും പിടിച്ചുനിറുത്തുവാൻ പാടുപെട്ടപ്പോൾ ആന്റണി ഗ്രൂപ്പ് കോൺഗ്രസ്സിലെ അണിയറ കാവൽക്കാരായ തച്ചടി പ്രഭാകരനും ആര്യാടൻ മുഹമ്മദും ജനതാപാർട്ടിയെ ആദ്യം നിഷ്പക്ഷ നിർവീര്യമാക്കുന്നതോടൊപ്പം അവരിൽ മൂന്നുനാലുപേരെയെങ്കിലും ആന്റണിഗ്രൂപ്പിലേക്ക് ആവാഹിച്ചെടുക്കാനും ശ്രമിച്ചുവത്രെ. അങ്ങനെ ജനതാപാർട്ടിയെ പിളർന്നുകൊണ്ടുതന്നെ മന്ത്രിസഭാ രൂപീകരണം എന്ന ലക്ഷ്യപ്രാപ്തി അണയാൻ നടന്ന കളികൾ കേരളരാഷ്ട്രീയത്തിലെ ഏററവും പുതിയ കറുത്ത അദ്ധ്യായമായി മാറി.

●

മന്ത്രിസഭാ രൂപവൽക്കരണം ഏതായാലും കോൺഗ്രസ്-ഐ നേതാവ് കെ. കരുണാകരന്റെ തൊപ്പിക്കു തൂവൽതന്നെ. ഇടതുമുന്നണി മന്ത്രിസഭയെ മറിച്ചിടാനും ഒപ്പം ഇടതുമുന്നണിയിലെ ഘടകകക്ഷികളിൽ ചിലതിനെ സ്വന്തം മുന്നണിയിലേക്കു തട്ടിയെടുക്കാനും മാത്രമല്ല, കേരളത്തിന് ഒരു ബദൽ മന്ത്രിസഭ നൽകാനും തനിക്കു കഴിയുമെന്നു തെളിയിച്ച കരുണാകരന് ഇനി അവശേഷിക്കുന്ന കർത്തവ്യം, തനിക്ക് ഭൂരിപക്ഷ പിന്തുണ ഉണ്ട് എന്ന് നിയമസഭയിൽ തെളിയിക്കലാണ്. തെളിയിക്കാം എന്ന് അദ്ദേഹം പ്രഖ്യാപിക്കുന്നു. കേരളത്തിലേതു് ന്യൂനപക്ഷ മന്ത്രിസഭയൊന്നുമല്ലെന്ന് പ്രധാനമന്ത്രി ഇന്ദിരാഗാന്ധിയും പറഞ്ഞിരിക്കുന്നു.

ജനവരിയിൽ അല്ലെങ്കിൽ ഫെബ്രുവരിയിൽ നിയമസഭ കൂടേണ്ടിവരും. ഗവർണറുടെ നയപ്രഖ്യാപന പ്രസംഗം, അതിന്മേലുള്ള ചർച്ച, ആ പ്രസംഗത്തിനുള്ള

(ശേഷം 46-ാം പേജിൽ)

ഒന്ന്

# കവർ സ്റ്റോറി

**എ**. കെ. ജി. പിറന്ന ഗ്രാമത്തിന്റെ കഥ.

ജാതിബോധത്തിന്റെ മുൾക്കാടുകൾ മുളച്ചുവളർന്ന ഒരു ഗ്രാമമായിരുന്നു പണ്ട് പെരളശ്ശേരി. സൂര്യനെ മുഖത്തോടുമുഖം നേരിട്ടുനിൽക്കുന്ന തല കുനിക്കാത്ത തെങ്ങുകളാൽ സമ്പന്നമായ നാടായി ഇന്നു പെരളശ്ശേരി മാറിയിരിക്കുന്നു.

ഈ മാറ്റത്തിന്റെ കഥയാണ് പെരളശ്ശേരിയുടെ വർത്തമാനത്തിന്റെ ചരിത്രഗാഥ. പോരാളിയായ ഒരു മനുഷ്യനും പോരാട്ടത്തിന്റെ ഒരു പ്രത്യയശാസ്ത്രവും ഈ ചരിത്രഗാഥയിൽ നിർണ്ണായക പ്രേരകശക്തികളായി വർത്തിച്ചു. മൂന്നക്ഷരങ്ങളിൽ ചരിത്രത്തിന്റെ ഭാഗമായി മാറിയ എ. കെ. ജി. അദ്ധ്യാനിക്കുന്ന മനുഷ്യ ലെ ആദ്യത്തെ കമ്മ്യൂണിസ്റ്റുകാർ പിറന്നുകഴിഞ്ഞിരുന്നു. ആ ആരംഭകാലം തൊട്ട് ഇന്നോളം പ്രതിരോധത്തിന്റെയും പ്രത്യാക്രമണത്തിന്റെയും പാതയിൽ സഞ്ചരിച്ചവരാണ് പെരളശ്ശേരിയിലെ കമ്മ്യൂണിസ്റ്റുകാർ.

പ്രതിരോധവും പ്രത്യാക്രമണവും ഒരു ജീവിതചര്യപോലെ പെരളശ്ശേരിക്ക് ഇന്ന് പരിചിതമായിരിക്കുന്നു. എണ്ണമറ്റ സഹനങ്ങളും ത്യാഗങ്ങളും ഏറ്റെടുത്ത്, പീഡാനുഭവങ്ങളിലൂടെ കടന്നുവന്ന ഇവി രീയുമായി പ്രത്യയശാസ്ത്രപരമായ മിത്രബന്ധം പുലർത്തുന്ന നാടാണ് പിണറായിയെങ്കിൽ, പ്രത്യയശാസ്ത്രപരമായ ശത്രുബന്ധം പുലർത്തുന്ന നാടാണ് മമ്പറം. മുപ്പതുകളുടെ ആരംഭത്തിൽ പെരളശ്ശേരിയുടെ മനസ്സിൽ കമ്മ്യൂണിസത്തിന്റെ ആദ്യവിത്തുകൾ വിതയ്ക്കപ്പെട്ടു. അവിടന്നിങ്ങോട്ട് അദ്ഭുതകരമായ വേഗത്തിൽ ഒരു ചുകന്ന നാടായി പെരളശ്ശേരി മാറുകയായിരുന്നു. പെരളശ്ശേരിയുടെ മാറ്റം മമ്പറത്തിനു പങ്കുവയ്ക്കാനായില്ല. സൂര്യോദയം സ്വപ്നം കാണുന്ന മനുഷ്യർ ഈ മഹാരാജ്യത്ത് എവിടെയും പീഡാനുഭവപരമ്പരകൾക്കു വിധേയരാക്കപ്പെട്ട കഴിഞ്ഞ കാളരാത്രി പെരളശ്ശേരിക്കും ആ കാകോളത്തിന്റെ പങ്കുകിട്ടി എന്നത് അത്രയും സ്വാഭാവികമായ കാര്യമാണ്. എന്നാൽ അത്രതന്നെ സ്വാഭാവികമല്ലാ

**കമ്മ്യൂണിസ്റ്റ്പാർട്ടി പിറന്ന കാലം തൊട്ട് ഇന്നോളം പ്രതിരോധത്തിന്റെയും പ്രത്യാക്രമണത്തിന്റെയും പാതയിൽ സഞ്ചരിച്ചവരാണ് പെരളശ്ശേരിയിലെ കമ്മ്യൂണിസ്റ്റുകാർ.**

**കുഞ്ഞപ്പ പട്ടാന്നൂർ**

ന്റെ മോചനം ഈ ഭൂമിയിൽ അനിവാര്യമെന്നു തെളിയിച്ച മാർക്സിസമെന്ന മഹാതത്ത്വശാസ്ത്രം.

ഒരുകാലത്ത് കണ്ണൂരിലെ യെനാൻ എന്ന രണ്ടാംപേരുണ്ടായിരുന്ന പെരളശ്ശേരി ഇന്ന് ഒരു കമ്മ്യൂണിസ്റ്റ് ഗ്രാമമായി ആഴത്തിൽ വേരുകളാഴ്ത്തിയിരിക്കുന്നു.

## കമ്മ്യൂണിസ്റ്റ് ഗ്രാമത്തിന്റെ പിറവി

മുപ്പതുകളുടെ അവസാനത്തിൽ (കൃത്യമായിപ്പറഞ്ഞാൽ 1939-ൽ) കമ്മ്യൂണിസ്റ്റുപാർട്ടി കേരളത്തിൽ പിറവികൊണ്ടു. കൃഷ്ണപിള്ളയും എ. കെ. ജി. യും ഇ. എം. എസ്സും. നായകസ്ഥാനത്തിരുന്നു കൊണ്ടുള്ള ആ പുനപ്പിറവി പിണറായിയിലെ പാറപ്പുറത്തു സംഭവിച്ചു. പിണറായിയിലെ പാറപ്പുറം പെരളശ്ശേരിയുടെ മറുകരയിൽ സ്ഥിതിചെയ്യുന്നു. (അഞ്ചരക്കണ്ടിപ്പുഴ പെരളശ്ശേരിയെയും പിണറായിയെയും രണ്ടു കരകളാക്കുന്നുവെങ്കിലും പ്രത്യയശാസ്ത്രപരമായ ഒരു രക്തബന്ധം ഇരുകരകളെയും ഒന്നാക്കുന്നു.) കമ്മ്യൂണിസ്റ്റുപാർട്ടി ഔപചാരികമായി പിറവികൊള്ളും മുമ്പുതന്നെ പെരളശ്ശേരിയി



ടത്തെ മനുഷ്യരുടെ ജീവിതം, ചൂളയിൽ നീറിയ ഉരുക്കുപോലെ കഠിനമായിരിക്കുന്നു. പെരളശ്ശേരിയിലെ മനുഷ്യജീവിതത്തിന്റെ കഥ കാഠിന്യങ്ങളുടെ ഗാഥയാണ്. തല കുനിക്കാത്ത തെങ്ങുകളുടെ തന്റേടം ഇവിടത്തെ മനുഷ്യരുടെ തത്ത്വശാസ്ത്രമാണ്. ഇടതൂർന്നു വളരുന്ന വൃക്ഷസഞ്ചയത്തിന്റെ ഹരിതച്ഛായകൾ കാഠിന്യത്തിലും വാടിപ്പോകാത്ത ഈ ഗ്രാമീണ മനുഷ്യരുടെ പരസ്പരാശ്രിതമായ സ്നേഹബന്ധങ്ങളാണ്. സ്നേഹിക്കാനറിയുന്ന ഇവിടത്തെ മനുഷ്യർക്ക് വെറുക്കാനുമറിയാം. കലർപ്പില്ലാത്ത സ്നേഹംപോലെതന്നെ കലർപ്പില്ലാത്ത വെറുപ്പും അർഹതപോലെ തിരിച്ചുകൊടുക്കാൻ പ്രാപ്തരായ പെരളശ്ശേരിക്കാരുടെ കഥ ചരിത്രത്തിൽ പരാജയപ്പെടാൻ വിധിക്കപ്പെട്ട ഒരു വർഗ്ഗത്തിനെതിരെ വിജയിക്കാനും വിമോചിക്കപ്പെടാനും സ്വയം നിയോഗിക്കപ്പെട്ട ഒരു വർഗ്ഗത്തിന്റെ പോരാട്ടത്തിന്റെ കഥകൂടിയാകുന്നു.

പെരളശ്ശേരിയുടെകഥ തുടരുംമുമ്പ് മമ്പറത്തെക്കുറിച്ചൊരു കുറിമാനം: മൂന്നുഭാഗം പുഴയാൽ ചുററപ്പെട്ട അർദ്ധദ്വീപായ പെരളശ്ശേരിയുടെ തെക്കുഭാഗം പിണറായി, കിഴക്കുഭാഗം മമ്പറം. പെരളശ്ശേ

ത്ത കാര്യമാണ് പെരളശ്ശേരിയിൽ സംഭവിച്ചത്. പ്രാവിൻകുഞ്ഞിനെ കൊത്തിയെടുത്ത് കഴുകൻ കോട്ടയ്ക്കുകളിൽ വട്ടമിട്ടുപറക്കാൻ തുടങ്ങുംമുമ്പുതന്നെ ഈ ചുകന്ന ഗ്രാമത്തിൽ കടന്നാക്രമണത്തിന്റെ കറുത്ത മഴ ആരംഭിച്ചു കഴിഞ്ഞിരുന്നു.

1975 ജൂൺ 5.

പെരളശ്ശേരിയുടെ അതിർത്തിദേശമായ കോട്ടത്തെ (കോട്ടം മമ്പറത്തോടു തൊട്ടുകിടക്കുന്ന സ്ഥലമാണ്) പുതിയ വീട്ടിൽ കുഞ്ഞിക്കണ്ണന്റെ വീട്. അന്ന് ജൂൺ അഞ്ചാം തീയതി വീട്ടിൽ സുന്ദരനും സുന്ദരനോടൊപ്പം ചെന്ന വാസുവും ഉണ്ടായിരുന്നു. വാസു മാർക്സിസ്റ്റ് പാർട്ടിയുടെ സ്ഥലത്തെ ബ്രാഞ്ച് സെക്രട്ടറിയാണ്. സമയം വൈകുന്നേരം നാലുമണി കഴിഞ്ഞുകാണും. അടുത്തുള്ള വീടുകളിൽ ആണുങ്ങളാരുമില്ലാത്ത നേരം. (പണിയെടുത്ത് ഉപജീവനം കഴിക്കുന്ന അവിടത്തെ ആണുങ്ങൾ സന്ധ്യയോടടുത്തേ വീടുകളിൽ തിരിച്ചെത്തുകയുള്ളൂ.) അപ്പോൾ ഗുണ്ടകളുടെ ഒരു സംഘം ജീപ്പിൽ വന്നിറങ്ങുന്നു. വീടുവളയുന്നു. വീടുവളയപ്പെട്ടപ്പോൾ വാസുവിന് അപകടത്തിന്റെ ഗുരുതരാവസ്ഥ ബോദ്ധ്യപ്പെടുകയായിരുന്നു. എന്തു ചെയ്യണം? രക്ഷപ്പെടാൻ പഴുതുകളൊന്നുമില്ല. രണ്ടും

കല്പിച്ച് ഒരു കൈ നോക്കിയാലോ? സായുധരായ തെമ്മാടിസംഘത്തോട് നിരായുധനായി ചെറുത്തുനിൽക്കാൻ ശ്രമിക്കുന്നതു വിഡ്ഢിത്തമാണ്. പിന്നെ എന്തുചെയ്യും? എന്തുചെയ്യും, ചെയ്യണം എന്നൊക്കെ ആലോചിച്ചു തീരുമാനമെടുക്കും മുമ്പുതന്നെ(ആലോചിച്ചുനിൽക്കാൻ പറ്റിയ സമയമല്ലെന്നോർക്കണം.) വീട്ടിലെ പെണ്ണുങ്ങൾ എന്തു ചെയ്യണമെന്നു തീരുമാനിച്ച് പ്രവർത്തിക്കാൻ തുടങ്ങിയിരുന്നു. വീട്ടിനകത്തേക്ക് അതിക്രമിച്ചുകടക്കാൻ ശ്രമിച്ച തെമ്മാടികളെ അവർ രണ്ടും കല്പിച്ച് ചെറുത്തു. കറിക്കത്തിയും ഉലക്കയും മുളകുവെള്ളവും കൈയിൽ കിട്ടിയതെന്തും ആയുധമാക്കി പെണ്ണുങ്ങൾ പൊരുതിനിന്നു. (കണ്ണിൽ മുളകുവെള്ളത്തിന്റെ സ്വാദറിഞ്ഞ രണ്ടു ഗുണ്ടകൾ വല്ലവിധത്തിലും അവിടെനിന്നു രക്ഷപ്പെട്ടാൽ മതിയെന്ന വെപ്രാളത്തിലായിരുന്നു...) ഇതിനകം നിലവിളിച്ചു ശബ്ദമുണ്ടാക്കി സഹായത്തിനോടിയെത്താൻ അയൽപക്കത്തെ പെണ്ണുങ്ങൾ ആഹ്വാനം ചെയ്യപ്പെട്ടുകഴിഞ്ഞിരുന്നു. നിർണ്ണായകനിമിഷത്തിൽ നിർണ്ണായകമായി പ്രവർത്തിക്കാൻ പഠിച്ചിരുന്ന അയൽക്കാരികളും കൈയിൽ കിട്ടിയ ആയുധങ്ങളുമായി ഓടിയെത്തി. ഒന്നര മണിക്കൂർനേരം സായുധതെമ്മാടികളോട് പെരളശ്ശേരിയിലെ ആ പെണ്ണുങ്ങൾ ചെറുത്തുനിന്നു. അപ്പോഴേക്കും പെരളശ്ശേരി ബസാറിൽ വിവരം കിട്ടി. ചെറുത്തുനില്പിന്റെ സന്നദ്ധസംഘം കുതിച്ചെത്തുകയായിരുന്നു. ഇതു കണ്ട ഗുണ്ടകൾ ജീപ്പിൽ കയറി രക്ഷപ്പെട്ടു.

പെരളശ്ശേരിയിൽ പരാജയപ്പെട്ട് ഓടിപ്പോയ ഗുണ്ടാസംഘം പിണറായിക്കടുത്തുള്ള പന്തക്കപ്പാറയിലെത്തുന്നു. പെരളശ്ശേരിയിലെ കമ്മ്യൂണിസ്റ്റുകാർക്കുവേണ്ടി കരുതിവച്ച ആയുധങ്ങൾ പന്തക്കപ്പാറയിലെ കമ്മ്യൂണിസ്റ്റുകാരിൽ പ്രയോഗിക്കാൻ അവർ തീരുമാനിക്കുകയായിരുന്നു. പന്തക്കപ്പാറയിലെ ദിനേശ്ബീഡിക്കമ്പനിയുടെ രണ്ടുനിലക്കെട്ടിടം. താഴേനിലയിലും മേലേനിലയിലും നിറയെ തൊഴിലാളികൾ. കുനിഞ്ഞിരുന്നു പണിയെടുക്കുമ്പോഴും തല കുനിക്കാത്ത ആ ബീഡിത്തൊഴിലാളികൾ പകലവസാനത്തിന്റെ വിശ്രാന്തിക്കുവേണ്ടിയുള്ള ആകാംക്ഷകളുമായി ധൃതികൂട്ടുകയായിരുന്നു. അവിചാരിതമായി ആസിഡ് ബൾബുകളും കൈബോംബും കഠാരികളും അവരിൽ ആഘാതമായി വന്നുപതിക്കുന്നു. നിമിഷം മുമ്പുവരെ സ്വസ്ഥമായിരുന്ന ആ പണിശാലയിൽ പുകയും ചോരയും ഭീകരതയും നിറഞ്ഞു. ആ അന്തരീക്ഷത്തിൽ അക്രമിസംഘം കൊളങ്ങരേത്ത് രാഘവൻ എന്ന തൊഴിലാളിയെ തിരഞ്ഞുപിടിക്കുന്നു. കൊളങ്ങരേത്ത് രാഘവൻ പെരളശ്ശേരിയുടെ പുത്രനായ കമ്മ്യൂണിസ്റ്റുകാരനാണ്. പെരളശ്ശേരിയുടെ കമ്മ്യൂണിസ്റ്റുപുത്രരിൽ ഒരാളായ വാസുവിനുവേണ്ടി കരുതിവച്ച കഠാരി മറ്റൊരു പുത്രനായ കൊളങ്ങരേത്ത് രാഘവന്റെ ചോരകൊണ്ടു ചുകന്നു.

പോരാടുന്ന വർഗ്ഗത്തിന്റെ പക്ഷത്തുനിന്നും ഒരു കുരുതികൂടി!

അതോടെ കടന്നാക്രമണങ്ങൾ പെരുകുന്നു. പ്രതിരോധവും പ്രത്യാക്രമണവും മുറുകുന്നു. പെരളശ്ശേരി ഒരു സംഘർഷഭൂമിയായി മാറുന്നു. കോട്ടം, ബാവോഡ്, വടക്കുമ്പാട്, ചെറുമാവിലായി, മാവിലായി, പുളുവാച്ചേരി, ഒട്ടങ്ങോട് എന്നിങ്ങനെ പെരളശ്ശേരിയുടെ ഓരോ ദേശവും പ്രതിരോധത്തിന്റെ കോട്ടയായി മാറുന്നു.

അപ്പോൾ കാളരാത്രിയും വന്നു.

പെരളശ്ശേരിക്കു കാളരാത്രി കഠിനകാലത്തിന്റെ ആരംഭമായിരുന്നില്ല. കടന്നാക്രമണ പരമ്പരകൾ പെരുകിവന്ന കാഠിന്യങ്ങളുടെ പാരമ്യഘട്ടം മാത്രമായിരുന്നു. ആ പാരമ്യഘട്ടത്തിലും പതറാതെ നിൽക്കാൻ പെരളശ്ശേരിക്ക് എങ്ങനെ സാധിച്ചു എന്ന എന്റെ ഉൽക്കണ്ഠകൾക്ക് ഉത്തരമായി കിട്ടിയ അറിവുകൾ അതിശയകരമായ അറിവുകളാകുന്നു,



എ. കെ. ജി. യുടെ അന്ത്യവിശ്രമസ്ഥാനം
ഒരു പോരാളിയുടെ പ്രഭാതസ്വപ്നം
ഇവിടെ കാതോർക്കുന്നു

ഏതു പരിതഃസ്ഥിതിയും അതിജീവിക്കാൻ പിറന്നവരാണ് തങ്ങളെന്നു തെളിയിച്ചു. വേണ്ടിവന്നാൽ, ഗറില്ലാജീവിതത്തിന്റെ ഗുരുതരാവസ്ഥയിലൂടെ കടന്നുപോകാനും തങ്ങൾ പ്രാപ്തരാണെന്ന് പ്രവർത്തനത്തിലൂടെ പ്രഖ്യാപിച്ച നിഷ്കളങ്കമെങ്കിലും നിശ്ചയദാർഢ്യമുള്ള ഒരു ഗ്രാമജനതയുടെ അപരാജിത ഗാഥ!

അടിയന്തരാവസ്ഥയുടെ ആരംഭകാലം. ഒരു പാതിരാനേരം. ഒരു രാഷ്ട്രീയകക്ഷിയുടെ ആപ്പീസിൽ ആരോ ചിലർ വന്നെത്തുന്നു. ഈ ആരോ ചിലർ ആരാണ്? ഉറങ്ങുമ്പോഴും ഉണർന്നിരിക്കുന്ന പെരളശ്ശേരിയിലെ കമ്മ്യൂണിസ്റ്റുകാരന്റെ കണ്ണുകളും കാതുകളും അവരാരെന്ന് തിരിച്ചറിയുന്നു. പ്രദേശത്തെ പ്രമുഖനായ ഒററുകാരന്റെ ഒത്താശയോടുകൂടി എത്തിയ ഒരു സംഘം. അവരുടെ ലക്ഷ്യം ടി. പി. ഭാസ്കരന്റെ വീടാണ്. പെരളശ്ശേരിയിലെ പ്രതിരോധപ്രസ്ഥാനത്തിന്റെ ഉശിരും ഊർജ്ജവും ഒരു പ്രതീകത്തിൽ സമന്വയിക്കാമെ ങ്കിൽ അതാണ് ടി. പി. ഭാസ്കരൻ. ടി. പി. ഭാസ്കരനെ ഇല്ലായ്മചെയ്യാൽ എതിരാളികളുടെ ഉദ്ദേശ്യത്തിന് ഒരു ശമനമുണ്ടാവും. അരക്കിട്ടുറപ്പിച്ചതിനു തീകൊളുത്തിയ പാരമ്പര്യത്തിന്റെ പിൻമുറക്കാർ അവരുടെ പതിയൻ കാൽവയ്പുകളുമായി നടന്നടുക്കുന്നു. രാത്രി രണ്ടുമണി. രണ്ടുവഴികളിലൂടെ വന്ന് ആ സംഘം വീടു വളയുകയാണ്. ടി. പി. ഭാസ്കരനും സഖാക്കളും—അവർ ആകെ ഒമ്പതുപേർ മാത്രം—ഇത്രയും നേരം ശത്രുവിന്റെ ഓരോ ചലനവും ശ്രദ്ധിച്ചുകൊണ്ട് സ്വയം സന്നദ്ധരാവുകയായിരുന്നു. ഒമ്പതുപേർക്ക് സായുധരായ നാല്പതുപേരുടെ ആക്രമണസന്നാഹത്തെ ചെറുത്തുനിൽക്കാനാവുമോ? ആവുമോ ഇല്ലയോ എന്ന പ്രശ്നം ഉദിക്കുന്നില്ല. കൊടുക്കേണ്ടിവരുന്ന വില എത്ര വലുതായാലും ശത്രുസന്നാഹത്തിന്റെ തെമ്മാടിത്തം ചെറുക്കാൻ അവർ ഉറച്ചുകഴിഞ്ഞിരിക്കുന്നു. അഭിമുഖീകരിക്കുന്ന ആപൽസന്ധിയുടെ ഗൗരവവും ഗുരുതരബോധവും അവർ സിരകളിൽ ആവാഹിച്ചുകഴിഞ്ഞിരുന്നു. ആയുധംകൊണ്ടും ആൾകൊണ്ടും കൂടുതൽ ശക്തനായ ശത്രുവിനെ എങ്ങനെ നേരിടും? ശത്രുവിൽ നിന്നും ആദ്യ പ്രഹരം ഏററുവാങ്ങുംമുമ്പ

തന്നെ അങ്ങോട്ട് കയറിയടിക്കുക. അവർ കയറിയടിച്ചു. ഓർക്കാപ്പുറത്തുള്ള അടിയിൽ ശത്രുസംഘം ഞെട്ടി. ഞെട്ടൽ മാറുംമുമ്പ് വീണ്ടും വീണ്ടും അടിയുടെ ആഘാതത്തിൽ ശത്രുസംഘം പിന്തിരിഞ്ഞോടി. പിന്തിരിഞ്ഞോടിയ 'നാല്പതുപേർസംഘ'ത്തെ പിന്തുടർന്നുചെന്ന് അവരുടെ പാതിരാത്രിപ്രകോപനത്തിനു യഥായോഗ്യം പാരിതോഷികം നൽകാനും ഒമ്പതുപേർ മറന്നുപോയില്ല.

## എ.കെ.ജി. മന്ദിരം — അലസിപ്പോയ ആക്രമണ സന്നാഹം

മറ്റൊരു സംഭവം—

കണ്ണൂർ പട്ടണത്തിൽ ഒരു റാലി കഴിഞ്ഞ് പെരളശ്ശേരിയിലൂടെ തിരിച്ചുപോകുന്നവർ. മൈക്കുകെട്ടിയ വാഹനത്തിലിരുന്ന് വഴിനീളെ പൂരപ്രബന്ധവും ഭരണിപ്പാട്ടും അവർ അബോധമായി ഉരുക്കഴിക്കുന്നുണ്ടായിരുന്നു. വാഹനങ്ങൾ കടന്നുപൊയ്ക്കൊണ്ടിരുന്നു. ഒരു വാഹനം എ. കെ. ജി. മന്ദിരത്തിനടുത്തെത്തി ഏതാനും വാര കടന്ന് പെട്ടെന്ന് സ്റ്റോപ്പു ചെയ്യപ്പെടുന്നു. 'ഇതാണെടാ എ. കെ. ജി. മന്ദിരം!...കമ്മ്യൂണിസ്റ്റുകാരുടെ സങ്കേതം!' മുന്നോട്ടുപോയ വാഹനം പിന്നോട്ട് സ്റ്റാർട്ടാവുന്നു.

എ. കെ. ജി. മന്ദിരത്തിനും വിളിപ്പാടകലെയുള്ള വീട്ടിൽ ഉറങ്ങാതിരിക്കുന്ന എ. കെ. ജി. യുടെ പിൻമുറക്കാരനായ ഒരു കമ്മ്യൂണിസ്റ്റുകാരൻ ഇവരുടെ മൈക്കിലൂടെയുള്ള സ്വകാര്യഭാഷണം കേൾക്കുകയായിരുന്നു.

പെരളശ്ശേരിയിലെ ഓരോ കമ്മ്യൂണിസ്റ്റുകാരനും എ. കെ. ജി. മന്ദിരം സ്വന്തം കണ്ണിന്റെ കൃഷ്ണമണിപോലെ പ്രിയപ്പെട്ടതാകുന്നു.., അതുകൊണ്ടു തന്നെ, എ. കെ. ജി. മന്ദിരം ആക്രമിക്കപ്പെടാൻ പോകുന്നുവെന്നു മനസ്സിലാക്കിയ ആ കമ്മ്യൂണിസ്റ്റുകാരൻ അധികമൊന്നും ആലോചിച്ചു സമയം കളഞ്ഞില്ല. ഒററയ്ക്ക് എ. കെ. ജി; മന്ദിരത്തിനു മുമ്പിലേക്ക് ഓടിയെത്തുന്നു. കൂട്ടിന് ഒരു കുട്ടിപോലുമില്ലാതെ. അവിടെ നേരത്തേ എത്തിയവർ നശീകരണ സംരംഭം ആഹ്ലാദപൂർവ്വം ആരംഭിച്ചു കഴിഞ്ഞിരുന്നു. അപ്പോഴതാ ആകാശത്തുനിന്നും പൊട്ടിവീണതുപോലെ മുന്നിൽ ഒരു കമ്മ്യൂണിസ്റ്റുകാരൻ. അർദ്ധരാത്രിയിൽ തങ്ങളുടെ മുമ്പിൽ വന്നുപെട്ട കമ്മ്യൂണിസ്റ്റുകാരനെ പിടികൂടാൻ അവർ മോഹിക്കുന്നു. അവർ ഓടിയടുക്കുന്നു. സ്വന്തം ഗ്രാമത്തിന്റെ ഓരോ ഇടവഴിയും ഇടവഴികളുടെ ഓരോ മുക്കും മൂലയും കോണും അറിയുന്ന പെരളശ്ശേരിക്കാരനെ പിൻതുടർന്നുചെന്നു പിടികൂടാൻ അന്യദേശപ്പുയ്യന്മാർക്കാവുന്നതെങ്ങനെ? അവർ അല്പം ജാള്യത്തോടെ തിരിച്ചുപോയി, ആരംഭിച്ചുകഴിഞ്ഞ പണി പൂർത്തിയാക്കാൻ നോക്കുന്നു. പിടികൊടുക്കാതെ ഓടിരക്ഷപ്പെട്ട പെരളശ്ശേരിക്കാരൻ സുരക്ഷിതമായൊരു സ്ഥാനത്ത് നിലയുറപ്പിക്കുന്നു. വീണുകിട്ടുംപോലെ സഹായത്തിന് ഒരു സഖാവും വന്നെത്തിയിരുന്നു. രണ്ടുപേരുംചേർന്ന് കല്ലുകൾ കണ്ടെത്തുന്നു.

എ. കെ. ജി. മന്ദിരത്തിൽ വന്ന അന്യന്മാരുടെ അക്രമിസംഘത്തിനു നേരെ കല്ലുകൾ ചീറിവരുന്നു. കല്ലുകൾ. മുനയുള്ള കല്ലുകൾ മൂർച്ചയുള്ള കല്ലുകൾ കനത്ത കല്ലുകൾ. 'ഇതാ കമ്മ്യൂണിസ്റ്റുപട എത്തിപ്പോയി – ഓടിക്കോ!' തങ്ങളുടെ ധീരകൃത്യം ആ രാത്രി വായുവിൽ വിളംബരംചെയ്തുകൊണ്ട് (ചെറിയ ശബ്ദം വലുതാക്കുന്ന യന്ത്രം വാഹനങ്ങളിൽ ഘടിപ്പിച്ച കാര്യം പാവങ്ങൾ മറന്നിരിക്കാം) അവർ ഓടിപ്പോയി.

തുലാം സംക്രമം: അന്നാണ് പെരളശ്ശേരി ക്ഷേത്രത്തിൽ ഉത്സവം. അന്ന് ക്ഷേത്രനടയിൽ ഒരു ചെറിയ സംഭവമുണ്ടായി. കമ്മ്യൂണിസ്റ്റുകാരനായ ഒരു വിദ്യാർത്ഥിപ്രവർത്തകനെ ഏതാനും ഗുണ്ടകൾ ചേർന്ന് അടിക്കുന്നു. അവർ അവനെ പിടിച്ച് ഐവർകുളത്തേക്ക് കൊണ്ടുപോകുന്നു. ആളുകൾ കാൺകെ, വഴിനീളെ അടിച്ചുകൊണ്ടുതന്നെ കൊണ്ടുപോകുന്നു. വിവരം ഗ്രാമത്തിൽ അമർഷത്തിന്റെ തീപ്പൊരിയായി പടരുന്നു. അന്നു വൈകുന്നേരം തന്നെ പെരളശ്ശേരിയിലെ കമ്മ്യൂണിസ്റ്റുകാർ അക്രമികളായ അഞ്ചു ഗുണ്ടകളെയും ശിക്ഷിക്കുന്നു. പെട്ടെന്ന് പ്രതികരണമുണ്ടായി. കണ്ണൂരിൽനിന്നും പൊലീസ് വാൻ പെരളശ്ശേരിയിൽ കുതിച്ചെത്തുന്നു. വാനിൽനിന്നും ഇറങ്ങിയ പൊലീസുകാർ അടി ആരംഭിക്കുന്നു. കണ്ണിൽ കണ്ടവരെ പരക്കെ അടിക്കുന്നു. പൊലീസിന്റെ നായാട്ടുകണ്ട് കമ്മ്യൂണിസ്റ്റുകാർ പാർട്ടിയോഫീസ്സിൽ കേന്ദ്രീകരിക്കുന്നു. അപ്പോൾ പാർട്ടിയോഫീസ്സിനു മുമ്പിൽ വന്നുനില്ക്കുന്നു പൊലീസുവാഹനം. വാഹനത്തിൽ ഒരു ഒററുകാരനുണ്ടായിരുന്നു. അച്ഛനായ ഒററുകാരന്റെ മകൻ ഒററുകാരൻ. ഒററുകാരന് ഒററുകാരനർഹതപ്പെട്ട ശിക്ഷ നൽകാൻ തീരുമാനിച്ചുകൊണ്ട് തല്ക്കാലം അവർ പാർട്ടിയോഫീസിൽനിന്നും പിൻമാറുന്നു. അന്നുരാത്രി തന്നെ ഒററുകാരന്റെ വിഹിതം ഒററുകാരനു കിട്ടി. സംഘർഷം കൂടുതൽ തീവ്രമാവുകയായിരുന്നു...മൂന്നാം പാലത്തുനിന്നും നൂറോളംപേർ അതേ രാത്രി പുറപ്പെടുന്നു. മാരകായുധങ്ങളും കൊലവിളിയും പന്തംകൊളുത്തിപ്പടയുമായി അവർ പുറപ്പെടുന്നു. പുറപ്പാടിന്റെ വിവരം കിട്ടിയ കമ്മ്യൂണിസ്റ്റുകാർ ഒരുങ്ങുന്നു. പെരളശ്ശേരി ബസാറിന്റെ ഹൃദയഭാഗത്തു സ്ഥിതിചെയ്യുന്ന കമ്മ്യൂണിസ്റ്റു (മാർക്സിസ്റ്റ്) പാർട്ടി ഓഫീസ്സാണ് പടപ്പുറപ്പാടിന്റെ ലക്ഷ്യം. അവരെത്തുന്നു. അവരെത്തുമ്പോൾ പാർട്ടിയാപ്പീസിന്റെ പരിസരത്തുനിന്നും കമ്മ്യൂണിസ്റ്റുകാർ തല്ക്കാലം മാറിനിൽക്കുന്നു. ഓഫീസിനടുത്തെത്തി, ഇതാ ഇപ്പോൾ അവർ ആക്രമണം അഴിച്ചുവിടും എന്ന ഘട്ടത്തിൽ പെട്ടെന്ന് കമ്മ്യൂണിസ്റ്റുകാർ അക്രമിസംഘത്തെ വളയുന്നു. അതൊരു കടുത്ത സംഘട്ടനമായി വളരുന്നു. കൊലവിളിയുമായി വന്നവരിൽ ഒരുവൻ കൊല്ലപ്പെടുന്നു. ഗുണ്ടാസംഘം ഛിന്നഭിന്നമായി തിരിച്ചോടുന്നു...

ഇനി എന്തും സംഭവിക്കാം. പൊലീസും ഗുണ്ടാസംഘവും ഒത്തുചേർന്ന് ഏതു നിമിഷവും പുതിയ ആക്രമണം അഴിച്ചുവിടാം. എന്തിനും തയ്യാറായി ആ കമ്മ്യൂണിസ്റ്റ് ഗ്രാമം നിലയുറപ്പിച്ചു. അന്ന് പെരളശ്ശേരി ഉറങ്ങാത്ത ഗ്രാമം. ഉറങ്ങാത്ത ഗ്രാമം പ്രഭാതത്തിലേക്കുണരുന്നതു സായുധസന്നാഹത്തിന്റെ ഭീകരതയിലേക്ക്. പൊലീസ് സാന്നിദ്ധ്യത്തിന്റെ അകമ്പടിയുമായി പുതിയ ആളുകൾ എത്തി. അക്രമത്തിന്റെ അശ്വമേധവുമായി അവർ മുന്നേറി. ആരുണ്ടിവിടെ കാണട്ടെ എന്ന ഭാവത്തിൽ അവർ എ. കെ. ജി. പിറന്ന ഗ്രാമത്തിൽ അഴിഞ്ഞാട്ടം ആരംഭിച്ചു. ഹർത്താലാഹ്വാനമെന്ന വ്യാജേന ബലപ്രയോഗവും ഭീഷണിയുമായി പെരളശ്ശേരിയിൽ ഓരോ പീടികയും അവർ പൂട്ടിക്കുന്നു. ബസാറിന്റെ ഒരററത്തുനിന്നും മറേറഅററത്തേക്ക് പീടികപൂട്ടിക്കൽ തുടർന്നുപോകവേ, പൂട്ടിയ പീടിക പിന്നെയും തുറക്കപ്പെടുന്നു. വീണ്ടും പൂട്ടിക്കപ്പെടുന്നു. വീണ്ടും... ഈ പ്രക്രിയ അനന്തമായി തുടരവേ, സഹനത്തിന്റെ പാരമ്യത്തിൽ പെരളശ്ശേരിയുടെ പുത്രന്മാർ ഒരു തിരിച്ചടിക്കൊരുങ്ങുന്നു. ഇതോടെ സ്ഫോടകമായ അന്തരീക്ഷം പെരളശ്ശേരിയിൽ വളരുന്നു. നിരോധനാജ്ഞ നിലവിൽ വരുന്നു. പൊലീസ് താവളമായി പെരളശ്ശേരി മാറുന്നു. അറസ്റ്റുകളും ആക്രമണങ്ങളും പെരുകുന്നു. ദുഃഖങ്ങളും ദുരിതങ്ങളും പെരുകുന്നു. പീഡനങ്ങളും പ്രതികാരങ്ങളും പെരുകുന്നു. മുപ്പത്തിയൊന്നു ദിവസം ഈ കഠിനകാലം നീണ്ടുനിന്നു.

അവസാനം എ. കെ. ജി. എത്തുന്നു. ഒരു സിംഹത്തെപ്പോലെ എ. കെ. ജി. എത്തുന്നു. താൻ പിറന്ന ഗ്രാമം താൻ സ്വന്തമാക്കിയ പ്രത്യയശാസ്ത്രത്തോടൊപ്പം നിൽക്കുന്ന ഗ്രാമം അതിന്റെ പേരിൽ മാത്രം ഇനിയും പീഡനങ്ങൾക്കു വിധേയമാക്കപ്പെട്ടുകൂടാ. വേണ്ടിവന്നാൽ ഇവിടെ ഈ മണ്ണിൽ മരിച്ചുവീഴും. എ. കെ. ജി. പ്രഖ്യാപിക്കുന്നു. ആ ആജന്മപ്രക്ഷോഭകാരിയുടെ ക്രോധശബ്ദം ചെങ്കോട്ടയിൽ ചെന്നു പ്രതിദ്ധ്വനിച്ചു. മുപ്പത്തിയൊന്നാം പകൽ സൂര്യൻ പടിഞ്ഞാറ് അസ്തമിക്കും മുമ്പ് നിരോധനാജ്ഞ മഞ്ഞായി ഉരുകുന്നു. അതോടെ, പുതിയ ഉണർവിന്റെ പുലരിക്കാററുകൾ പെരളശ്ശേരിയിൽ വീശിയടിച്ചു. അടിയന്തരാവസ്ഥ അറബിക്കടലിലാഴ്ത്തപ്പെടുംവരെ അതു വീശിയടിക്കുകയായിരുന്നു.

## പെരളശ്ശേരിയിലെ ബീഡിത്തൊഴിലാളികൾ

പെരളശ്ശേരിയിൽ വന്നിറങ്ങുന്ന ഒരപരിചിതനെ ആകർഷിച്ചു പിടിച്ചുനിറുത്തുന്ന കാഴ്ച ഇതാണ്: പീടിക മുറികളിലും വരാന്തകളിലും റോഡുവക്കിലും വൃക്ഷത്തണലുകളിലും കുത്തിയിരുന്ന് പണിയെടുക്കുന്ന ബീഡിത്തൊഴിലാളികൾ. പെരളശ്ശേരിയെ പെരളശ്ശേരിയാക്കുന്നതു് ഈ ബീഡിത്തൊഴിലാളികളാകുന്നു. പെരളശ്ശേരിയുടെ പ്രതിരോധത്തിന്റെ നട്ടെല്ലായ ഇവർ ഈ ഗ്രാമജീവിതത്തിൽ വർത്തമാനത്തിന്റെ ഭാഗധേയവും ഭാവിയുടെ സ്വപ്നങ്ങളും നിർണ്ണയിക്കുന്നു.

പെരളശ്ശേരിയിൽ മൊത്തം മൂവായിരം ബീഡിത്തൊഴിലാളികളുണ്ട്. ദിനേശ് ബീഡി, സാധുബീഡി എന്നീ രണ്ടു കമ്പനികളിലായി വീതിക്കപ്പെട്ട ഈ മൂവായിരം 'അംഗീകൃത' തൊഴിലാളികൾക്കു പുറമെ, ഇവരുടെ സഹായികളായി പെണ്ണുങ്ങളും കുട്ടികളുമടങ്ങുന്ന ഒരായിരം തൊഴിലാളികൾ വേറെയുമുണ്ട്. അങ്ങനെ മൊത്തം നാലായിരം മനുഷ്യജീവിതങ്ങൾ പുകയിലയും ബീഡിയിലയും മണക്കുന്ന അന്തരീക്ഷത്തിൽ തങ്ങളുടെ ജീവിതത്തിന്റെ നല്ല പകുതി ചെലവഴിക്കുന്നു. ഇരുപതിനും മുപ്പത്തിയഞ്ചിനുമിടയിൽ പ്രായമുള്ളവരാണ് ഇവരിൽ ഭൂരിപക്ഷവും.

ഒരു മേസ്ത്രിയുടെ കീഴിൽ പ്രവർത്തിക്കുന്ന മുപ്പതിൽകുറയാത്ത, നൂറിൽ അധികരിക്കാത്ത തൊഴിലാളികളുടെ സംഘത്തെ ഒരു 'കമ്പനി'എന്നു വിളിക്കുന്നു. ആഴ്ചതോറുമുള്ള കൂലിവിതരണം തുടങ്ങിയ കാര്യങ്ങളിൽ തൊഴിലാളികളുടെ പ്രതിനിധിയെന്ന നിലയിൽ മുതലാളിയുമായി (മാനേജ്മെൻറുമായി) നേരിട്ടു ബന്ധപ്പെടുന്ന ആളാണ് മേസ്ത്രി. ഇവിടെ മേസ്ത്രി (മററു പല തൊഴിൽ രംഗങ്ങളിലുമെന്നപോലെ) ഒരിക്കലും ഒരു കങ്കാണിയല്ല, ദല്ലാളല്ല. കങ്കാണിയും ദല്ലാളുമായി ഇടത്തട്ടുകാരൻ എന്ന നിർവ്വചനത്തിൽനിന്നും തികച്ചും ഭിന്നമായ പദവിയുള്ള ബീഡിക്കമ്പനികളിലെ 'മേസ്ത്രി' എപ്പോഴും തൊഴിലാളികളിൽ നിന്നു തന്നെയുള്ള ഒരാളായിരിക്കും. പ്രവൃത്തിപരിചയം കൊണ്ടും പക്വത കൊണ്ടും സ്വന്തം പ്രാപ്തി തെളിയിക്കുന്ന ഒരു തൊഴിലാളി. ഒരു കമ്പനിയെ മറെറാന്നിൽനിന്ന് തിരിച്ചറിയാൻ മേസ്ത്രിയുടെ പേർ ചേർത്തുവിളിക്കുന്നു. സി. ബാലൻ എന്ന ആളാണ് മേസ്ത്രിയെങ്കിൽ സി. ബാലൻ കമ്പനി. ഇത്തരം ഒട്ടേറെ കമ്പനികളുണ്ട് പെരളശ്ശേരിയിൽ.

സി. ബാലൻ കമ്പനിയിൽ സഖാവ് ബാലകൃഷ്ണനോടൊപ്പം ഞാൻ ചെന്നു. (കവികൂടിയായ ബാലകൃഷ്ണൻ അതേ കമ്പനിയിൽ പണിയെടുക്കുന്ന തൊഴിലാളിയാണ്.) പകൽ പതിനൊന്നു കഴിഞ്ഞ നേരത്ത്, രണ്ടുനിലയുള്ള ആ പഴയ പീടികയുടെ മാടത്തിലേക്കു കയറുമ്പോൾ മുഴങ്ങുന്ന ശബ്ദത്തിൽ ഒരാൾ സംസാരിക്കുന്നുണ്ട്. ഇട്ടേണിപ്പടി കയറി മുകളിലെത്തിയപ്പോൾ മനസ്സിലായി, മുഴങ്ങുന്ന ശബ്ദത്തിന്റെ ഉടമസ്ഥൻ സംസാരിക്കുകയല്ല പത്രം വായിക്കുകയാണ്. കേരള രാഷ്ട്രീയത്തിലെ കൂറുമാററത്തിന്റെ കൊടുംവഞ്ചനയും കുതിരക്കച്ചവടവും അമർഷത്തിന്റെ പ്രതികരണമായി ദേശാഭിമാനിയിൽവന്ന റിപ്പോർട്ട്. ആ റിപ്പോർട്ടിന്റെ അമർഷം മുഴുവൻ ശബ്ദത്തിൽ ആവാഹിച്ചുകൊണ്ട് ആ ബീഡിത്തൊഴിലാളി പണി തല്ക്കാലം നിറുത്തിവച്ച് പണിയെടുത്തുകൊണ്ടിരിക്കുന്ന സ്വന്തം സഖാക്കൾക്കുവേണ്ടി വായിച്ചുകൊടുക്കുന്നു. അന്യനായ ഒരുവന്റെ അതിക്രമിച്ചുകടക്കൽ വായനക്കാരന്റെ വായനയും കേൾവിക്കാരുടെ കേൾവിയും തടസ്സപ്പെടുത്തിയതുപോലെ തോന്നി. ഏതാനും നിമിഷത്തേക്കുമാത്രം. വായന വീണ്ടും തുടർന്നു. അന്യനായി കടന്നുചെന്ന ഞാൻ അന്യനല്ലാതായി മാറിക്കഴിഞ്ഞിരുന്നു. ഒരുമണിക്കൂർനേരം ഞങ്ങൾ സംസാരിച്ചു. പലപ്പോഴായി മർദ്ദനങ്ങളോ പീഡനങ്ങളോ ഏററെടുക്കാത്തവരായി അവിടെ ആരുമില്ല. അറുപത്തിയൊമ്പതിൽ ഒരുദിവസം സി. ആർ. പി.ക്കാർ ആ പീടികമുകളിൽ കയറിവന്ന് മർദ്ദിച്ചതു് ഒരു തൊഴിലാളി എന്നോടു വിവരിച്ചു. ബീഡിയിലകളിൽ സ്വന്തം ചോര ചിതറിത്തെറിച്ചതും ലാത്തിയടിയേററ് കാലുകൾ പുരണ്ടുവീണുപോയതും എന്നിട്ടും മർദ്ദനം നിറുത്താതെ റോഡിൽ നിറുത്തിയ പൊലീസ് വാഹനത്തിലേക്ക് വലിച്ചിഴച്ചതും വിവരിച്ചപ്പോൾ ആ തൊഴിലാളിയുടെ സ്വരത്തിൽ കാലുഷ്യത്തിന്റെ കണികപോലുമുണ്ടായില്ല. ഈ വ്യവസ്ഥിതിയിൽ ഇത്തരം മർദ്ദനം തികച്ചും സ്വാഭാവികമാണല്ലോ എന്നു ചിന്തിക്കുന്നവന്റെ, ബോധമുറച്ചുകഴിഞ്ഞ ഒരു തൊഴിലാളിയുടെ പക്വതയായിരുന്നു ആ സ്വരത്തിൽ.

മുപ്പത്തിയെട്ടുപേർ പണിയെടുക്കുന്ന സി. ബാലൻകമ്പനിയിൽ സഹായികളായി ഇരുപത്തിയഞ്ചു കുട്ടികളും പണിയെടുക്കുന്നു. പതിമൂന്നുകാരനായ ശിവദാസ്, പതിന്നാലുകാരിയായ പ്രീത, പതിന്നാലിനുംപതിനഞ്ചിനുമിടയിലുള്ള ബാബുവും ചന്ദ്രനും പ്രദീപനും സജീവനും. മൂന്നാംക്ലാസ്സുമുതൽ ഏഴാംക്ലാസ്സുവരെയുള്ള വിവിധഘട്ടങ്ങളിൽ പാഠശാലയിൽനിന്നും പൊഴിഞ്ഞുപോയ കുട്ടികൾ. പ്രാഥമിക വിദ്യാഭ്യാസത്തിന്റെ പടികടക്കുംമുമ്പ് ജീവിതത്തിന്റെ പെരുവഴിയിൽ, വീണുപോകുന്ന ഇന്ത്യൻ കൗമാരത്തിന്റെ പ്രതിനിധികളായി പെരളശ്ശേരിയിലെ ഈ കരുന്നുമുഖങ്ങൾ എന്റെ മുമ്പിൽ. വരാനിരിക്കുന്ന എത്ര പകലുകൾ ബീഡിയിലയും പുകയിലയും

പെരളശ്ശേരിയിലെ ബീഡിത്തൊഴിലാളികൾ:
ഇവിടെ വർത്തമാനത്തിന്റെ ഭാഗധേയവും
ഭാവിയുടെ സ്വപ്നങ്ങളും നിർണ്ണയിക്കുന്നവർ



മണക്കുന്ന വായുവിൽ ശ്വാസോച്ഛ്വാസം ചെയ്ത് ഇവർ കഴിയണം? വാടരുംമുമ്പുതന്നെ ഈ മൊട്ടുകൾ എന്തുകൊണ്ട് ജീവിതദുരിതത്തിന്റെ വെയിലേല്ക്കാൻ വിധിക്കപ്പെടുന്നു? അറിയാതെ എന്റെ മനസ്സ് ആർദ്രമാവുകയായിരുന്നു. ദുരിതങ്ങളുടെ പിടിയിൽനിന്ന് കഷ്ടിച്ചു രക്ഷപ്പെട്ട സ്വന്തം കൗമാരത്തിന്റെ ഓർമ്മകൾ ഈ ഇളം ജീവിതങ്ങളെ പ്രതിയുള്ള ഉൽക്കണ്ഠകളായി എന്റെ മനസ്സിൽ പെട്ടെന്നു നിറഞ്ഞു. എന്റെ ഉള്ളിന്റെ ഉൽക്കണ്ഠകൾ അറിയുന്നതുപോലെ അപ്പോൾ ഒരു തൊഴിലാളി പറഞ്ഞു: ഈ കുട്ടികൾക്ക് വിദ്യാഭ്യാസം കൊടുക്കേണ്ടതിനെപ്പററി ബോധമില്ലാത്തതുകൊണ്ടല്ല. ആയിരം ബീഡി തെറുക്കുന്ന തൊഴിലാളിക്ക് കിട്ടുന്നകൂലി 9.38 രൂപയാണ്. ആഴ്ചയിൽ ആറു ദിവസത്തെ പണിയിൽ ദിവസം ശരാശരി ആയിരം ബീഡി തെറുക്കാനേ ഒരു സാധാരണ തൊഴിലാളിക്കാവുകയുള്ളൂ. കൂടിവന്നാൽ ആയിരത്തഞ്ഞൂറുബീഡി. (ദിവസത്തിൽ രണ്ടായിരവും ചിലപ്പോൾ മൂവായിരവും ബീഡി തെറുക്കുന്ന ബീഡിതെറുപ്പുകലയിലെ ചില അസാധാരണ പ്രതിഭകളുണ്ട്—അവർ പക്ഷേ, വിരലിലെണ്ണാൻ മാത്രം) ഒരാഴ്ചത്തെ കൂലിയായി കിട്ടുന്ന അറുപതോ എഴുപതോ ഉറുപ്പികകൊണ്ട് നാലോ അഞ്ചോ അംഗങ്ങളുള്ള ഒരു കുടുംബത്തെ പുലർത്താനാവുന്നതെങ്ങനെ?... അങ്ങനെ അഞ്ചാം ക്ലാസ്സുവരെ പഠിച്ച മകൻ ആറാം ക്ലാസ്സിൽ പഠിക്കാൻ പോകുന്നില്ല. ഏഴാംക്ലാസ്സു പാസായ മകൻ എട്ടാം ക്ലാസ്സിൽ പോകുന്നില്ല. പ്രാഥമിക വിദ്യാഭ്യാസത്തിന്റെ പല പല പടവുകളിൽവച്ച് ജീവിതത്തിന്റെ പെരുവഴിയാത്രക്കാരായി അവരും മാറുന്നു. ജീവിതത്തിന്റെ പെരുവഴിയിൽ നേരമാകുംമുമ്പുതന്നെ യാത്രക്കാരാവാൻ വിധിക്കപ്പെടുന്നു.

കണ്ണൂർ ജില്ലയിൽ ഇന്ന് കമ്മ്യൂണിസ്റ്റ് പ്രസ്ഥാനത്തിന്റെ ഏററവും കരുത്തന്മാരായ പ്രവർത്തകർ ആരെന്നു ചോദിച്ചാൽ കണ്ണൂർ ജില്ലയിലെ ബീഡിത്തൊഴിലാളികൾ എന്നാണ് എന്റെ ഉത്തരം. പാട്യം കൊട്ടിയോടി ബസാറിലും പാലയാട്ടും ധർമ്മടത്തും ചിറക്കുനിയിലും പിണറായിയിലും ഈ പെരളശ്ശേരിയിലും പണിയെടുക്കുന്ന ആയിരങ്ങളായ യുവാക്കളെ സാക്ഷിനിറുത്തി എനിക്കിതു പറയാൻ കഴിയുന്നു. ചുമട്ടുതൊഴിലാളികളും ചെങ്കൽ തൊഴിലാളികളും കൈത്തറിത്തൊഴിലാളികളും മോട്ടോർ തൊഴിലാളികളും ഇലക്‌ട്രിസിററി തൊഴിലാളികളും കണ്ണൂർ ജില്ലയിൽ കരുത്തന്മാർ തന്നെ. ഈ കരുത്തന്മാർക്കിടയിലും പ്രത്യയശാസ്ത്രബോധത്തിലും പ്രതിജ്ഞാബദ്ധതയിലും ബീഡിത്തൊഴിലാളികൾ ഒന്നാംസ്ഥാനത്തുതന്നെ കയറിനിൽക്കുന്നു. രാഷ്ട്രീയബോധത്തിൽ ഏററവും തീക്ഷ്ണമായ സംവേദനക്ഷമത സൂക്ഷിക്കുന്ന ഇവർ വായനശീലം ദിനചര്യയുടെ ഭാഗമായി മാററിയവരാണ്. ദിനപ്പത്രം മുതൽ വലിയ ബംഗാളി നോവലുകൾ വരെ 'പണിയെടുക്കുമ്പോൾ പഠിത്തം' എന്നു പറയാവുന്ന സംഘവായനയിലൂടെ ഇവർ വായിച്ചുതീർക്കുന്നു. ആധുനിക കവിതയെപ്പററിയും അക്കാദമിക് നിരൂപകരുടെ പുസ്തകവിമർശനത്തെപ്പററിയും പിക്കാസ്സോയുടെ ചിത്രകലയെപ്പററിയും കച്ചവടസിനിമയെപ്പററിയും കലാകൗമുദിയുടെ എഡിറേറാറിയലുകളെപ്പററിയും ഇവർക്ക് ധീരവും നിശിതവുമായ അഭിപ്രായങ്ങളുണ്ട്.

## പെരളശ്ശേരിയിലെ നെയ്ത്തുകാർ

സ്വകാര്യമേഖലയിലും സഹകരണമേഖലയിലുമായി മൊത്തം അഞ്ഞൂറോളം നെയ്ത്തുതൊഴിലാളികളുണ്ട് പെരളശ്ശേരിയിൽ. സഹകരണമേഖലയിലെ പ്രമുഖ

(ശേഷം 22-ാം പേജിൽ)





**ഭൗ**തികശാസ്ത്രങ്ങളുടെ പ്രശസ്തിയും പ്രാമാണികതയും ഇന്നു സാർവ്വത്രികമായി അംഗീകരിക്കപ്പെട്ടുകഴിഞ്ഞിരിക്കുകയാണ്. ശാസ്ത്രീയനിയമങ്ങളുടെ നിശ്ചിതത്വവും ആവശ്യകതയും അലംഘ്യതയുമെല്ലാം ഇന്നത്തെ എല്ലാ വിജ്ഞാനശാഖകളും കൈയെത്തിപ്പിടിക്കുവാനഭിലഷിക്കുന്ന സവിശേഷതകളത്രെ. ഏററവും അടുത്തകാലത്തായി മതചിന്തകന്മാർപോലും തങ്ങളുടെ ഈശ്വരവിജ്ഞാനീയപരമായ ചർച്ചകൾക്ക് ശാസ്ത്രീയമായ ഒരു രൂപം നൽകുവാൻ കിണഞ്ഞു പരിശ്രമിക്കുന്നതായി കാണുന്നുണ്ട്. അപ്പോൾപ്പിന്നെ സാമൂഹികശാസ്ത്രങ്ങളുടെ കാര്യം പറയാനില്ലല്ലോ. സാധാരണയായി സാമൂഹ്യശാസ്ത്രങ്ങൾ എന്നു വിളി



പ്രൊഫ: പി. ടി. ചാക്കോ

ക്കപ്പെടാറുള്ള ധനശാസ്ത്രം, രാഷ്ട്രവിജ്ഞാനീയം, മനശ്ശാസ്ത്രം, നരവംശശാസ്ത്രം തുടങ്ങിയവ ഗണിതശാസ്ത്രപരമായ ചില അന്വേഷണരീതികൾ സ്വീകരിച്ചുപോരുന്നുണ്ടെങ്കിലും ഭൗതികശാസ്ത്രങ്ങളിലെ സുനിശ്ചിതത്വം അവയ്ക്കിനിയും സുലഭ്യമായിട്ടില്ല. ഇക്കാരണത്താൽ പ്രകൃതിശ്ശാസ്ത്രജ്ഞന്മാർ അല്പമൊരു പുച്ഛഭാവത്തിലാണ് മനശ്ശാസ്ത്രജ്ഞന്മാരേയും സാമൂഹികശാസ്ത്രജ്ഞന്മാരേയുമെല്ലാം — സാഹിത്യകാരന്മാരുടെ കാര്യം പോകട്ടെ — അടുത്തകാലംവരെ വീക്ഷിച്ചുപോന്നത്. എന്നാൽ കഴിഞ്ഞ ഒന്നു രണ്ടു ദശകങ്ങൾക്കുള്ളിൽ സാമൂഹികങ്ങളായ വിജ്ഞാനശാഖകൾ കൈവരിച്ചിട്ടുള്ള നേട്ടങ്ങളും പുരോഗതിയും കണ്ണഞ്ചിക്കുന്നവയാണ്. സാമൂഹികശാസ്ത്രങ്ങളുടെ അധുനാധുനമായ ഈ പ്രാധാന്യത്തിന് കളമൊരുക്കിയ പ്രമുഖവിജ്ഞാനശാഖയാണ് ഭാഷാശാസ്ത്രം. ആധുനിക ഭാഷാശാസ്ത്രത്തിലെ ഒരു പ്രത്യേകസമീപനരീതിയെപ്പററിയാണ് ഇവിടെ ചർച്ച ചെയ്യുവാനുദ്ദേശിക്കുന്നത്. ഇംഗ്ലീഷിൽ 'സ്ട്രക്ച്ചറൽ ലിംഗ്വിസ്റ്റിക്സ്' എന്നറിയപ്പെടുന്ന ഈ ശാഖയെ ഘടനാപരമായ ഭാഷാശാസ്ത്രം എന്നു നമുക്കു വിളിക്കാം.

അടുത്തകാലം വരേയും ഭാഷയെപ്പററിയുള്ള പഠനങ്ങൾ മിക്കവാറും ദാർശനികങ്ങളോ മനശ്ശാസ്ത്രപരങ്ങളോ സാഹിത്യപരങ്ങളോ ആയ അടിസ്ഥാനങ്ങളിലായിരുന്നു നടത്തിപ്പോന്നിരുന്നത്. ഭാഷയെപ്പററിയുള്ള തത്ത്വചിന്താപരമായ ചർച്ചകൾ ആരംഭിച്ചിട്ട് അനേകനൂററാണ്ടുകൾ തന്നെയായിട്ടുണ്ട്. എന്നാൽ ദാർശനികവിചിന്തനങ്ങൾ പരീക്ഷണനിരീക്ഷണങ്ങളുടെ സഹായത്തോടുകൂടി നടത്തപ്പെടുന്നവയല്ല എന്ന കാരണത്താൽ അവയെ അടിസ്ഥാനമാക്കി ഒരു ശാസ്ത്രശാഖ പടുത്തുയർത്തുക ദുഷ്കരമാണ്. ദാർശനികന്റെ നിർവ്വചനങ്ങളും നിരീക്ഷണങ്ങളും പ്രയോഗക്ഷമങ്ങളല്ല—സയൻസിന്റെ ഭാഷയിൽ പറഞ്ഞാൽ അവ 'ഓപറേഷണൽ' അല്ല. ഭാഷയെന്നതു് ചിന്തയുടേയും യാഥാർത്ഥ്യത്തിന്റേയും പ്രതിഫലനമോ ദർപ്പണമോ ആണെന്നത്രേ മദ്ധ്യയുഗങ്ങളിലെ വ്യാകരണപണ്ഡിതന്മാരും ദാർശനികരും വാദിച്ചിരുന്നതു്. ഭാഷയെപ്പററിയുള്ള ഈ വിവരണം ശരിയാണോ എന്നു പരിശോധിക്കുവാൻ—അതു 'വെരിഫൈ' ചെയ്യുവാൻ നമ്മെ സഹായിക്കുന്ന സ്ഥൂലങ്ങളായ ഉപാധികളൊന്നും നിലവിലില്ലതന്നെ. "ഒരു 'സബ്ജക്ററിവിററി—ആത്മസത്ത—സ്വയം ഇതരനു വിഷയീഭവിക്കുന്നതാണ് ഭാഷ"യെന്നു സാർത്രും "ലോകം എന്ന യാഥാർത്ഥ്യത്തിനു് പ്രകാശനം നൽകുന്നതെന്തോ അതാണു ഭാഷ"യെന്ന് ഹൈഡഗ്ഗറും "മററുള്ളവർക്കുവേണ്ടിക്കൂടി സ്ഥിതി ചെയ്യുന്ന പ്രായോഗിക ബോധമാണ് ഭാഷ"യെന്നു മാർക്സും പറഞ്ഞിട്ടുള്ളതു് ദാർശനികദൃഷ്ടിയിൽ സ്വീകാര്യങ്ങളാണെങ്കിൽപ്പോലും ആ പ്രസ്താവങ്ങളുടെ പ്രയോഗക്ഷമത നാം അംഗീകരിക്കുകയില്ല. ഭാഷ ആശയവിനിമയത്തിനുള്ള ഒരുപാധിയാണെന്നു പറഞ്ഞാൽ അതിൽ അത്രവലിയ മൗലികത്വമൊന്നും ഇന്നു നാം കണ്ടില്ലെന്നുവരാം. പക്ഷേ, ശാസ്ത്രീയമനോഭാവത്തോടുകൂടിയ പ്രമുഖനായ ഒരു ഭാഷാശാസ്ത്രജ്ഞന്റെ കൈയിൽ ആ പ്രസ്താവം വിപ്ലവകരമായ പരിവർത്തനങ്ങൾക്ക് കളമൊരുക്കി. ഈ നൂററാണ്ടിന്റെ ആദ്യദശകം വരെ, ജനീവയിലും പാരീസിലും അദ്ധ്യാപനം നടത്തിക്കൊണ്ടിരുന്ന സ്വിററ്സർലണ്ടുകാരനായ ഫെർഡിനാൻഡ് സോസ്യൂറിനെപ്പററിയാണ് ഞാനിവിടെ സൂചിപ്പിക്കുന്നതു്. ഇന്നു ഗണിതശാസ്ത്രത്തിന്റെ രീതികളും സങ്കേതങ്ങളും ഭാഷാശാസ്ത്രജ്ഞൻ ഉപയോഗിക്കുന്നതും 'കമ്മ്യൂണിക്കേഷൻ എൻജിനീയറിങ്' എന്നൊരു പ്രത്യേക സാങ്കേതിക വിജ്ഞാനശാഖതന്നെ രൂപംകൊണ്ടിട്ടുള്ളതും ഭാഷാശാസ്ത്രത്തിലെ പ്രയോഗക്ഷമങ്ങളായ ഇത്തരം നിർവ്വചനങ്ങളുടെ അടിസ്ഥാനത്തിലാണ്.

> ആധുനിക ഭാഷാശാസ്ത്രത്തിൽ, ഘടനാപരമായ ഭാഷാശാസ്ത്രം എന്ന പ്രത്യേക സമീപനരീതിയെക്കുറിച്ചൊരു ചർച്ച.

സോസ്യൂറിന്റെ ശാസ്ത്രീയസമീപനം സ്വീകരിച്ച് ഭാഷാവിജ്ഞാനീയത്തിലേക്കു കടന്നുവരികയും തങ്ങളുടെ വിശിഷ്ടങ്ങളായ സംഭാവനകൾകൊണ്ട് ഈ മേഖലയെ സമ്പന്നമാക്കുകയും ചെയ്തിട്ടുള്ള പ്രമുഖ ഭാഷാശാസ്ത്രജ്ഞന്മാരിൽ ചിലരാണ് ജാക്കോബ്സൺ, ട്രൂബെററ്സ്കോയ്, ബെൻവെനിസ്റ്റ്, പോട്ടിയർ, ഗില്ലോം, ടെസ്നിയർ, ഹെമ്സ്ലേവ് തുടങ്ങിയവർ. ഭാഷാശാസ്ത്രപരമായ ഇവരുടെ നിലപാടുകളിൽ പല അന്തരങ്ങളും കണ്ടേക്കാമെങ്കിലും ഇവരെല്ലാം പൊതുവിൽ സ്ട്രക്ച്ചറൽ സമീപനരീതി സ്വീകരിച്ചിട്ടുള്ളവരാണ്. ഘടനാപരമായ ഭാഷാവിജ്ഞാനീയത്തിന് ഏററവും കൂടുതൽ പ്രചാരം സിദ്ധിച്ചിട്ടുള്ളതു് യൂറോപ്യൻ രാജ്യങ്ങളിലത്രെ. അമേരിക്കയിൽ ബ്ലൂംഫീൽഡ്, സാപിർ, വോർഫ്‌ തുടങ്ങിയവരുടെ ഭാഷാശാസ്ത്രപരമായ സമീപനരീതികളേയും 'ഘടനാപരം' എന്നു വിളിക്കാറുണ്ടെങ്കിലും സ്ട്രക്ച്ചറൽ സമീപനത്തിന്റെ യൂറോപ്യൻ രൂപവുമായി അവയ്ക്ക് അകന്നബന്ധം മാത്രമേയുള്ളൂ. പോരെങ്കിൽ ഇന്ന് അമേരിക്കയിൽ കൂടുതൽ പ്രചാരം സിദ്ധിച്ചുപോരുന്നതു പോംസ്കി

യുടെ 'ജനറേറ്റീവ്' സമീപനത്തിനാണുതാനും. ഈ ചർച്ചയിൽ യൂറോപ്യൻ ഭാഷാശാസ്ത്രത്തെപ്പററിമാത്രമേ പരാമർശിക്കുന്നുള്ളൂ.

## ഫെർഡിനൻഡ് സോസ്സൂർ[1]

ഭാഷാശാസ്ത്രത്തിലെ സ്ട്രക്ച്ചറൽ സമീപനത്തിന്റെ അടിത്തറകൾ പാകിയ ശാസ്ത്രജ്ഞനാണ് ഫെർഡിനൻഡ് സോസ്സൂർ (1857-1913) എന്ന് ഇതിനു മുമ്പു സൂചിപ്പിച്ചല്ലോ. സർവ്വകലാശാലാ വിദ്യാർത്ഥികളോട് അദ്ദേഹം നടത്തിയ പ്രഭാഷണങ്ങളിലെ പ്രധാനപ്പെട്ട ആശയങ്ങൾ സമാഹരിച്ച് അദ്ദേഹത്തിന്റെ മരണശേഷം ചില വിദ്യാർത്ഥികൾ ചേർന്നു പ്രസിദ്ധീകരിച്ച ഗ്രന്ഥമാണ് പിന്നീട് യൂറോപ്യൻ ഭാഷാശാസ്ത്രത്തിലെ 'ബൈബിളാ'യി അറിയപ്പെട്ടുവാൻ തുടങ്ങിയ 'എ കോഴ്സ് ഇൻ ജനറൽ ലിംഗ്വിസ്റ്റിക്സ്.' (ന്യൂയോർക്കിലെ 'ഫിലസോഫിക്കൽ ലൈബ്രറി'ക്കാരാണ് ഈ ഇംഗ്ലീഷ് വിവർത്തനം പ്രസിദ്ധീകരിച്ചിട്ടുള്ളത്.) സോസ്സൂറിന്റെ പ്രാമാണികതയെ അംഗീകരിക്കുന്ന ഭാഷാശാസ്ത്രജ്ഞന്മാർ സ്ട്രക്ച്ചറൽ ഭാഷാവിജ്ഞാനീയത്തെ 'പോസ്റ്റ് — സോസ്സൂറിയൻ ഭാഷാശാസ്ത്രം' എന്നുകൂടി വിളിക്കാറുണ്ട്.

## (എ) സോസ്സൂറിന്റെ സമീപനം

ഭാഷാശാസ്ത്രത്തിൽ സോസ്സൂർ സ്വീകരിച്ച സമീപനരീതി ശാസ്ത്രീയമായിരുന്നുവെന്നു നേരത്തെ പ്രസ്താവിച്ചതാണെങ്കിലും സോസ്സൂറിയൻ ശാസ്ത്രീയരീതിയുടെ പ്രത്യേകതകളെപ്പററി അല്പംകൂടി വിസ്തരിച്ചു ചർച്ചചെയ്യേണ്ടതുണ്ട്. ഈ അപഗ്രഥനരീതിയുടെ പ്രത്യേകതകൾ അതു ഘടനാപരവും2 സമകാലികവും3 വിവരണപരവും4 സങ്കേതവിജ്ഞാനീയ5ത്തിൽ അധിഷ്ഠിതവുമാണ് എന്നത്രെ. ഘടന—സ്ട്രക്ച്ചർ—എന്ന പദം സോസ്സൂറിന്റെ ഗ്രന്ഥത്തിൽ ഉപയോഗിച്ചിട്ടില്ല. പകരം 'സിസ്റ്റം' എന്ന പദമാണ് അദ്ദേഹം ഉപയോഗിച്ചതു്. പിന്നീടു വന്ന ജാക്കോബ്സൺ എന്ന ഭാഷാശാസ്ത്രജ്ഞനാണ് 'സ്ട്രക്ച്ചർ' എന്ന പദത്തിനു് പ്രചാരം നൽകിയതു്. കഴിഞ്ഞ പത്തിരുപതു കൊല്ലത്തെ ഫ്രഞ്ചുപ്രസിദ്ധീകരണങ്ങൾ പരിശോധിക്കുകയാണെങ്കിൽ 'സ്ട്രക്ച്ചർ' എന്താണ് എന്നതിനേപ്പററിയുള്ള പണ്ഡിതോചിതങ്ങളായ നൂറുകണക്കിനു ചർച്ചകൾ അവയിൽ കാണാം. ഇവയിൽ സോസ്സൂറിന്റെ നാട്ടുകാരൻ തന്നെയായ 'പിയാഷെ'6 യുടെ നിർവ്വചനമാണ് ഇന്നേററവും കൂടുതൽ പ്രചാരത്തിലിരിക്കുന്നതു്. പക്ഷേ ഇവിടെ അതൊന്നും പകർത്തിവയ്ക്കേണ്ട കാര്യമില്ല. ഭാഷയോടുള്ള സ്ട്രക്ച്ചറൽ സമീപനത്തിന്റെ പ്രത്യേകത അതു തനിയേ നിൽക്കുന്ന ഘടകങ്ങൾക്കല്ല, പ്രത്യുത, അവ തമ്മിലുള്ള പരസ്പരബന്ധങ്ങൾക്കാണ് പ്രാധാന്യം കൊടുക്കുന്നതു് എന്നത്രെ. [ഈ വാദത്തിൽ പ്രത്യേക പുതുമയൊന്നുമില്ലെന്നും ഭട്ടോജദീക്ഷിതരും ആനന്ദവർദ്ധനനും ഇക്കാര്യം നേരത്തേ പറഞ്ഞിട്ടുണ്ടെന്നും ചൂണ്ടിക്കാണിക്കുന്നവരോട് ഇവിടെ ഒന്നും പറയാനില്ല.) ഭാഷയിലെ തനിച്ചുനിൽക്കുന്ന ഘടകങ്ങൾക്കു പ്രാധാന്യം നൽകുന്ന സമ്പ്രദായത്തെയാണ് 'അറോമിസ്റ്റിക്'7 എന്നു വിളിക്കുക. മുൻകാലങ്ങളിലെ ഭാഷാപഠനസമ്പ്രദായം മുഖ്യമായും—മുഴുവനായുമല്ല— ഇപ്രകാരമുള്ളതായിരുന്നു. ഭാഷയിലെ സുപ്രധാനങ്ങളായ ഘടനകളേയും ബന്ധങ്ങളേയും പററി പിന്നീടു പ്രസ്താവിക്കുന്നതാണ്.

സമകാലികം എന്ന പ്രയോഗം ഇംഗ്ലീഷിലെ 'സിൻക്രോണിക്' എന്നതിന്റെ ശരിയായ വിവർത്തനമല്ല. ഭാഷാശാസ്ത്രത്തിലെ ചരിത്രപരമായ സമീപനത്തെ എതിർത്തുകൊണ്ടാണ് സോസ്സൂർ തന്റെ വാദഗതികൾ അവതരിപ്പിക്കുന്നതു്. എന്നാൽ ചരിത്രപരമായ ഭാഷാശാസ്ത്രപഠനത്തെ എതിർക്കുമ്പോൾ ചരിത്രപരം എന്നതിന് അദ്ദേഹമുപയോഗിക്കുന്ന പദം 'ഹിസ്റ്റോറിക്കൽ' എന്നല്ല, പ്രത്യുത ഡയക്രോണിക്8 എന്നത്രെ. സോസ്സൂർ ഉദ്ദേശിക്കുന്നതിതാണ്. ഭാഷയെപ്പററിയുള്ള ശാസ്ത്രീയ പഠനത്തിൽ ഭാഷയുടെ ചരിത്രപശ്ചാത്തലവും വികാസപരിണാമങ്ങളുമൊന്നും സംഗതങ്ങളായ വസ്തുതകളല്ല. കാലം എന്ന ഘടകത്തിന് ഭാഷാശാസ്ത്ര ചർച്ചകളിൽ ഗണ്യമായ സ്ഥാനമൊന്നുമില്ലെന്നു സാരം. ഇതിന്റെ അർത്ഥം ഭാഷാചരിത്രം സംഗതമായ ഒരു പഠനശാഖയല്ലെന്നല്ല, പ്രത്യുത ശാസ്ത്രീയസമീപനത്തിൽ അതിനു പ്രസക്തിയില്ലെന്നു മാത്രമാണ്. ഓരോ ഭാഷയും അതിന്റെ സമകാലികമായ രൂപത്തിൽ സ്വയം പര്യാപ്തവും പൂർണ്ണവുമാണ്. മലയാളഭാഷ കാര്യക്ഷമമായി കൈകാര്യംചെയ്യാനുദ്ദേശിക്കുന്ന ഒരു വ്യക്തിക്കു് കഴിഞ്ഞ നൂററാണ്ടുകളിലെ മലയാളഭാഷാ ചരിത്രത്തെപ്പററിയുള്ള അറിവ് അവശ്യം ആവശ്യമല്ലെന്നാണ് ഒരു സോസ്സൂറിയൻ ഭാഷാ ശാസ്ത്രജ്ഞൻ വാദിക്കുക. ഭാഷാപദങ്ങൾ എങ്ങനെ ഉദ്ഭവിച്ചുവെന്നും അവയുടെ രൂഢിയും നിരുക്തിയും എങ്ങനെയെന്നുമൊക്കെയുള്ള അറിവുകൾ ഉപകാരപ്രദമാണെങ്കിലും ഭാഷാശാസ്ത്രത്തിന് അവ കൂടാതെ മുന്നോട്ടു പോകാൻ കഴിയുമെന്നതന്നെയാണ് സോസ്സൂറിന്റെ വാദം.

ഭാഷാശാസ്ത്രം വിവരണപരമാണ് എന്നതിന്റെ അർത്ഥം അതു വ്യാഖ്യാനപരമല്ല 9 എന്നുകൂടിയാണ്. വ്യാകരണ വിധികളെപ്പററി നാം ധാരാളം കേൾക്കാറുണ്ട്. ആധുനിക വ്യാകരണശാസ്ത്രം വിധിപര 10 മല്ല, പ്രയോഗാധിഷ്ഠിതമാണ് 11 എന്ന വസ്തുതയും നമുക്കറിവുണ്ട്. ഭാഷാശാസ്ത്രജ്ഞന്റെ വിധിരൂപത്തിലുള്ള നിർദ്ദേശങ്ങളോട് സോസ്സൂറിനു യോജിപ്പില്ല. ഭാഷാശാസ്ത്രം അതതു കാലത്തെ ഭാഷാരീതികളേയും സ്വഭാവങ്ങളേയും ഘടനകളേയും ശാസ്ത്രീയമായ രീതിയിൽ വിവരിക്കുകയാണു ചെയ്യേണ്ടതു്. ഇതരശാസ്ത്രശാഖകൾ ഇപ്രകാരമാണു ചെയ്യുന്നതും.

സങ്കേതജ്ഞാനത്തിന്റെ അടിസ്ഥാനത്തിലാണ് സോസ്സൂർ ഭാഷയെപ്പററി പഠിക്കുന്നതു്. 'സങ്കേതം' എന്നതിനെ അടയാളം, ചിഹ്നം എന്നീ അർത്ഥങ്ങളിലാണ് ഇവിടെ ഉപയോഗിക്കുന്നതു്. മനുഷ്യൻ സങ്കേതങ്ങൾ കണ്ടുപിടിക്കുന്നവനും ഉപയോഗിക്കുന്നവനുമാണ്. മനുഷ്യൻ ഉപയോഗിക്കുന്ന വിവിധസങ്കേതങ്ങളിൽ ഒന്നാണ് ഭാഷ. സങ്കേതങ്ങളെപ്പററിയുള്ള പൊതുവായ പഠനത്തിനാണ് ഇംഗ്ലീഷിൽ സെമെയിയോളജി എന്നു പറയുന്നതു്. സങ്കേതവിജ്ഞാനീയത്തെപ്പററി ചർച്ചചെയ്യുന്ന ചിന്തകരാണ് പെയേഴ്സ്, മോറിസ്, ബാർത് തുടങ്ങിയവർ. സങ്കേതവിജ്ഞാനീയത്തിന്റെ നിയമങ്ങൾ ഭാഷയ്ക്കും ബാധകമാണ്. ഭാഷയെന്നതു് സങ്കേതങ്ങളുടെ ഒരു സമവായ 12 മാണെന്ന് സോസ്സൂർ ചൂണ്ടിക്കാണിക്കുന്നു.

ചുരുക്കിപ്പറഞ്ഞാൽ, താരതമ്യപരവും ചരിത്രപരവും പരിണാമാത്മകവും ദാർശനികവും വ്യാഖ്യാനപരവും വിധിരൂപത്തിലുള്ള നിയമങ്ങൾ നിർദ്ദേശിക്കുന്നതും ഒററപ്പെട്ട ഘടകങ്ങൾക്കു പ്രാധാന്യം നല്കുന്നതുമായ പഴയ ഭാഷാപഠനസമ്പ്രദായത്തെ പരിവർജ്ജിച്ചുകൊണ്ട് ഭാഷയിലെ ഘടനകൾക്കും ബന്ധങ്ങൾക്കും പ്രാധാന്യം നൽകുന്നതും സമകാലികരൂപങ്ങൾക്ക് ഊന്നൽ നല്കുന്നതും വിവരണപരവും സങ്കേതവിജ്ഞാനാധിഷ്ഠിതവുമായ ഒരു ശാസ്ത്രീയ സമീപനം സ്വീകരിച്ചുവെന്നതാണ് സോസ്സൂറിയൻ ഭാഷാശാസ്ത്രപഠനത്തിന്റെ പ്രത്യേകത.

ഇത്തരമൊരു സമീപനത്തിൽ ഭാഷയുടെ ഉല്പത്തിയെപ്പററിയുള്ള അഭ്യൂഹങ്ങൾക്കോ ചർച്ചകൾക്കോ പ്രസക്തിയില്ലതന്നെ. മനുഷ്യചരിത്രത്തിന്റെ ഏതെങ്കിലുമൊരു ഘട്ടത്തിൽ ഭാഷ ഉദ്ഭവിച്ചതായി തെളിയിക്കുവാൻ ഇന്നോളം ആർക്കും കഴിഞ്ഞിട്ടുമില്ല. മനുഷ്യൻ ഉണ്ടായ കാലംമുതൽ ഭാഷയുമുണ്ട്. അതിന്റെ ഉല്പത്തിയിലും പരിണാമത്തിലും സോസ്സൂർ പ്രബുദ്ധതികൾ ഏതായാലും തല്പരരല്ലതാനും. എന്നാൽ ഭാഷയ്ക്കു് സാമൂഹികവും വ്യക്തിഗതവുമായ രണ്ടു രൂപങ്ങൾ ഉള്ളതായി സോസ്സൂർ എടുത്തുപറയുന്നുണ്ട്. ഭാഷയുടെ സാമൂഹികരൂപ 13 ത്തെപ്പററിയാണ് സോസ്സൂർ പ്രധാനമായും പഠനം നടത്തുന്നതു്. വ്യക്തികളുപയോഗിക്കുമ്പോൾ ഭാഷ 14 യ്ക്കു കൈവരുന്ന പ്രത്യേകതകളെപ്പററി പിന്നീടുവന്ന ചില ഭാഷാശാസ്ത്രജ്ഞന്മാർ പഠനം നടത്തിയിട്ടുള്ള കാര്യം ഇവിടെ സൂചിപ്പിക്കുകമാത്രം ചെയ്യുന്നു. ഇവ രണ്ടുമല്ലാത്ത ഒരുതരം യാഥാർത്ഥ്യവും ഭാഷയ്ക്കുണ്ടെന്ന് സോസ്സൂർ പറയുന്നു 15. ഇതു് തികച്ചും അമൂർത്തവും കേവലവുമായ ഒരു യാഥാർത്ഥ്യമാണ്. (ഭാരതത്തിലെ സ്ഫോടസിദ്ധാന്തവും മററും ഓർക്കുക).

## (ബി) എന്താണു ഭാഷ?

ഭാഷാ വിജ്ഞാനീയത്തിൽ സോസ്സൂർ സ്വീകരിച്ച സമീപനരീതിയാണ് നാമിതുവരെ ചർച്ച ചെയ്തതു്. ഭാഷ എന്നാൽ എന്താണെന്ന് അടുത്തതായി ചർച്ചചെയ്യാം. മൂന്നുതരത്തിലുള്ള ഉത്തരങ്ങളാണ് സോസ്സൂർ ഈ ചോദ്യത്തിനു നൽകുന്നതു്. ആശയ വിനിമയത്തിനുള്ള



ഉപാധി. സങ്കേതങ്ങളുടെ സമവായം എന്നിവയാണ് ആദ്യത്തെ രണ്ടുത്തരങ്ങൾ. ഭാഷയെന്നതു് ഒരു വസ്തുവല്ലെന്നും പ്രത്യുത രൂപമാണെന്നുമുള്ളതാണ് മൂന്നാമത്തെ ഉത്തരം. രണ്ടാമത്തേയും മൂന്നാമത്തേയും വിവരങ്ങൾ ആദ്യത്തേതിനെ ആശ്രയിച്ചുനിലകൊള്ളുന്നതിനാൽ അതിനെപ്പററിത്തന്നെ ആദ്യം ചർച്ചചെയ്യാം.

ഇംഗ്ലീഷിലെ കമ്മ്യൂണിക്കേഷൻ എന്നതിനെ 'ആശയവിനിമയം' എന്നു വിവർത്തനം ചെയ്യുന്നതു് ശരിയല്ല. മനുഷ്യർ തമ്മിലുള്ള പരസ്പര വിനിമയത്തിൽ ആശയങ്ങൾ മാത്രമല്ലല്ലോ ഉൾപ്പെടുന്നതു്. ഫോണിലൂടെ സംസാരിക്കുന്നവർ ആദ്യം പറയാറുള്ള 'ഹലോ' ഒരാശയമല്ലതന്നെ. പക്ഷേ, അവിടെയും കമ്മ്യൂണിക്കേഷൻ അന്തർഭവിച്ചിട്ടുണ്ട്. ഏതായാലും 'ആശയവിനിമയ'മെന്നുള്ള പ്രയോഗംതന്നെ തൽക്കാലം ഇവിടെ സ്വീകരിക്കുകയാണ്. ഭാഷ ആശയവിനിമയത്തിനുള്ള ഒരുപാധിയായി പരിണമിക്കുമ്പോൾ അതു് അധഃപതിക്കുന്നുവെന്ന് 19-ാം ശതകത്തിലെ ഒരു ഭാഷാശാസ്ത്രജ്ഞനായ ബോപ് പറയുകയുണ്ടായി. ഭാഷയ്ക്കു് അതിൽത്തന്നെ ഒരു മൂല്യമുണ്ടെന്നും അതിനെ ഒരുപാധിയോ ഉപകരണമോ ആക്കുന്നതു് ശരിയല്ലെന്നുമാണ് പലരും മുൻകാലങ്ങളിൽ വാദിച്ചിരുന്നതു്. ഭാഷയുടെ വിശുദ്ധസ്വഭാവത്തെപ്പററി പറയുന്നവരും അതിന്റെ മാന്ത്രികശക്തി എടുത്തുകാണിക്കുന്നവരും ഇവരിലുൾപ്പെടുന്നു. ഏതായാലും ഭാഷയെപ്പററിയുള്ള ശാസ്ത്രീയപഠനത്തിൽ ഇത്തരം നിലപാടുകൾ പ്രസക്തമല്ല. ആശയവിനിമയമെന്നതു് ഭാഷാശാസ്ത്രജ്ഞൻ ഉപയോഗിക്കുന്ന പ്രയോഗക്ഷമമായ ഒരു ധാരണയാണ്. അതിനു ശാസ്ത്രീയരീതിയിലുള്ള മോഡലുകൾ കണ്ടുപിടിക്കാനും കഴിയും. കമ്മ്യൂണിക്കേഷനെപ്പററി വിശദമായ പഠനമൊന്നും സോസ്സൂർ നടത്തിയിട്ടില്ല. (പിന്നീടു വന്ന ജാക്കോബ്സൺ എല്ലാ കമ്മ്യൂണിക്കേഷൻ പ്രക്രിയയിലും അന്തർഭവിച്ചിരിക്കുന്ന ആറു ഘടകങ്ങളെപ്പററി പ്രത്യേകം പ്രസ്താവിച്ചിട്ടുള്ളതു് ഇവിടെ ചർച്ച ചെയ്യുന്നില്ല.)16

ഭാഷയെ ഒരുപകരണം അഥവാ ഉപാധി എന്ന നിലയിലാണ് സോസ്സൂർ നോക്കിക്കാണുന്നതു്. വിശുദ്ധമോ ദൈവികമോ മാന്ത്രികശക്തിയുള്ളതോ ആയ ഭാഷയെന്ന സത്തയെ ഭൗതികവൽക്കരിച്ചുകൊണ്ടുള്ള ഒരു നീക്കമായിരുന്നു ഇതു്. ഒരുപകരണമെന്ന നിലയിൽ ചിന്തയും ശബ്ദവും തമ്മിലുള്ള മദ്ധ്യവർത്തിയായിട്ടാണ് ഭാഷ നിലകൊള്ളുന്നതു്. ചിഹ്നങ്ങൾ അഥവാ അടയാളങ്ങൾ അഥവാ സങ്കേതങ്ങളാണ് ഈ ഉപകരണങ്ങൾ. (ഈ ചിഹ്നങ്ങൾ ഉച്ചരിക്കപ്പെടുന്നവയോ എഴുതപ്പെടുന്നവയോ ആകാം. ആദ്യകാലത്തെ ഭാഷാശാസ്ത്രം ലിഖിത ഭാഷയ്ക്കുമാത്രമാണ് പ്രാധാന്യം നൽകിയിരുന്നതു്.) സങ്കേതങ്ങളുടെ ഒരു ഗണമാണ് ഭാഷയെങ്കിലും അതു് അടുക്കും ചിട്ടയുമില്ലാത്ത വെറുമൊരുകൂട്ടം ചിഹ്നങ്ങളല്ല, പ്രത്യുത ചില പ്രത്യേക ക്രമങ്ങളിൽ സംവിധാനം ചെയ്യപ്പെട്ടിട്ടുള്ള സങ്കേതങ്ങളത്രേ. ഈ സംവിധാനക്രമത്തെയാണ് സോസ്സൂർ 'സിസ്റ്റ'മെന്നും പിന്നീടു വന്നവർ 'സ്ട്രക്ചർ' എന്നും നാമകരണം ചെയ്തിട്ടുള്ളതു്. എന്നാൽ സ്ട്രക്ച്ചർ (ഘടന) എന്നതു് സങ്കേതങ്ങളെ സംബന്ധിച്ചു മാത്രമല്ല ഭാഷയിലെ ഇതര ഘടകങ്ങളെ സംബന്ധിച്ചും വാസ്തവമായിട്ടുള്ള ഒന്നാണ്.

ഭാഷാസങ്കേതങ്ങൾക്കു് രണ്ടു പ്രത്യേകതകളുള്ളതായി സോസ്സൂർ ചൂണ്ടിക്കാണിക്കുന്നു. ഭാഷാസങ്കേതങ്ങളും അവ സൂചിപ്പിക്കുന്ന യാഥാർത്ഥ്യങ്ങളും തമ്മിൽ സ്വാഭാവികമോ സഹജമോ ആയ ബന്ധങ്ങളൊന്നുമില്ല. മൂക്കിനെ ഹിന്ദിക്കാരൻ 'നാക്കെ'ന്നു വിളിക്കുന്നു. 'സിസ്റ്ററി'നെ ഫ്രഞ്ചുകാരൻ 'സേർ' എന്നു വിളിക്കുന്നു. ഫ്രഞ്ചിൽ 'വാ' എന്നു പറഞ്ഞാൽ 'പോ' എന്നാണർത്ഥം. ഇന്ന വസ്തുക്കളെ ഇന്നയിന്ന ചിഹ്നങ്ങൾകൊണ്ടു ദ്യോതിപ്പിക്കണമെന്ന് ആരും തീരുമാനിച്ചുവച്ചിട്ടില്ല.

ഭാഷാ സങ്കേതങ്ങളുടെ വ്യവച്ഛേദക സ്വഭാവമാണ് സോസ്സൂർ ചൂണ്ടിക്കാണിക്കുന്ന രണ്ടാമത്തെ പ്രത്യേകത. ഭാഷയെന്നതു് നിരന്തരമായ ഒരു പ്രവാഹമല്ല, പ്രത്യുത ഇടയ്ക്കിടെ നിറുത്തലുകളും വിടവുകളും വിരാമങ്ങളുമുള്ള ഒരു പ്രക്രിയയാണ്. ഭാഷയിലെ സങ്കേതങ്ങൾ വ്യതിരിക്തങ്ങളുംവ്യത്യസ്തങ്ങളുമായി നിലകൊള്ളുന്നതുകൊണ്ടാണ് അർത്ഥങ്ങൾ ദ്യോതിപ്പിക്കാനും ആശയവിനിമയം നടത്താനും അവ ഉപകരിക്കുന്നതു്—ട്രാഫിക് വിളക്കിലെ പച്ചയും ചുവപ്പും ഇടവിട്ട് മാറിമാറിവരുന്നതുപോലെ. ഭാഷയിലെ സങ്കേതങ്ങൾക്ക്—അവ അക്ഷരങ്ങളായാലും വാക്കുകളായാലും—അവയിൽത്തന്നെ അർത്ഥമില്ല. മററു വാക്കുകളും അക്ഷരങ്ങളുമായി യോജിച്ചും അതേ സമയം വേർപെട്ടും നിൽക്കുമ്പോഴാണ് അർത്ഥം ദ്യോതിപ്പിക്കാൻ അവയ്ക്കു കഴിയുന്നതു്. ഒരു പ്രത്യേകനാണയം തനിച്ചെടുത്താൽ അതിനു മൂല്യമൊന്നുമില്ലല്ലോ. ഒരു നാണയക്രമത്തിന്റെ ഭാഗമായിരിക്കുമ്പോഴാണ് അതിനു മൂല്യം സിദ്ധിക്കുന്നതു്. വാക്കുകളുടേയും സങ്കേതങ്ങളുടേയും അർത്ഥത്തെ അവയുടെ 'മൂല്യ'മെന്നാണ് സോസ്സൂർ വ്യവഹരിക്കുന്നതു്. 'ഭാഷയിൽ വ്യത്യാസങ്ങളല്ലാതെ മറെറാന്നുമില്ല' എന്നതു സോസ്സൂറിന്റെ പ്രസിദ്ധമായ ഒരു പ്രസ്താവമാണ്. ഭാഷയിലെ ഒരു സങ്കേതം എന്തല്ലയോ അതാണ് മറെറാരു സങ്കേതം. 'പ' എന്ന അക്ഷരത്തിന്റെ മൂല്യം അതു് 'ട' യും 'റ' യും

## ഡയറിക്കുറിപ്പുകൾ

സർക്കാരിലും സാഹിത്യത്തിലും കാർട്ടൂണിലുമൊക്കെ അഞ്ചുസെൻറു മാത്രമുള്ളതുകൊണ്ട് ഒന്നും ചെയ്യാനാവില്ല. അതാണു ഞാൻ എല്ലാം ഉപേക്ഷിച്ച് ഈ ഭന്ദ്വയുദ്ധത്തിനിറങ്ങിയതു്. സാഹിത്യത്തിൽ യന്ത്രവും യാന്ത്രിക വിദ്യകളും മതിയായി. ഇനി സിനിമയാണു ശരിപ്പെടാനുള്ളതു്. അതിന്റെ യന്ത്രം അറിയാവുന്നവർ ശരിയാക്കും. തുടക്കവും ഒടുക്കവുമൊക്കെ എഡിററിങ്ങിലും ഒപ്പിക്കാം. അതാണല്ലോ സംവിധായകന്റെ കല.

**—മലയാററൂർ**

ഒന്നുമല്ല എന്നതാണ്. അതുകൊണ്ടാണ് 'പറ'യും 'പട'യും അർത്ഥവത്തുക്കളാകുന്നത്.

ഭാഷയിലെ സങ്കേതങ്ങൾ നമ്മുടെ മനസ്സിലുള്ള ഒരാശയത്തെ ഒരു ശ്രാവ്യബിംബ 20 വുമായി യോജിപ്പിക്കുന്നു. 'സൗന്ദര്യം' എന്ന ആശയം സൗ-ന്ദ-ര്യം എന്ന പദത്തിലൂടെ രൂപം കൊള്ളുന്നു. ഈ പദം ഒരു ശ്രാവ്യബിംബമാണ്. പാദാർത്ഥികമെന്നതിനെക്കാൾ മാനസികമായ ഒരു ബിംബമാണത്. അതുകൊണ്ടാണ് അധരങ്ങളും നാവും ചലിപ്പിക്കാതെതന്നെ ആ പദത്തിനു മനസ്സിൽ രൂപംകൊടുക്കാൻ നമുക്കു കഴിയുന്നത്. എന്നാൽ ആ പദം ഉച്ചരിക്കപ്പെടുമ്പോൾ അതിലെ ശബ്ദതരംഗങ്ങൾ പിടിച്ചെടുക്കാനും നമുക്കു കഴിയും. ഭാഷയുടെ ശാബ്ദികമായ ഇമേജിനു ബാഹ്യരൂപം നൽകുന്ന ഉപാധികളാണ് ധ്വനികൾ.

ഭാഷാസങ്കേതങ്ങളുടെ സവിശേഷതകളെപ്പറ്റിയാണ് നാമിതുവരെ പ്രതിപാദിച്ചത്. ഇനിയും ഭാഷയിലെ സങ്കേതങ്ങൾ ഏതു ക്രമങ്ങളിലാണു സംവിധാനം ചെയ്യപ്പെടുന്നതെന്നു നോക്കാം. ഭാഷയിലെ സംവിധാനങ്ങളാണല്ലോ ഘടനകൾ. ധ്വനിപരം, വ്യാകരണപരം, അർത്ഥപരം എന്നിങ്ങനെ വിവിധതരം ഘടനകളെപ്പറ്റി. ഭാഷാശാസ്ത്രജ്ഞൻ ചർച്ചചെയ്യുന്നുണ്ട്. എന്തിനെ ഘടിപ്പിക്കുന്നു എന്നതിന്റെ അടിസ്ഥാനത്തിലാണ് ഈ വിഭജനം. ധ്വനികൾ, വാക്കുകൾ, വാക്യങ്ങൾ, അർത്ഥങ്ങൾ എന്നിവയെയാണ് സാധാരണയായി ഘടനകളിൽ ഉൾപ്പെടുത്തുന്നത്. ഇവ എങ്ങനെ ക്രമീകരിക്കുന്നു എന്നതും പ്രധാനപ്പെട്ട ഒരു പ്രശ്നമാണ്. ഭാഷയിലെ എല്ലാ ഘടനകൾക്കും ഊർദ്ധ്വമാനങ്ങളും 21 തിരശ്ചീനങ്ങളുമായ 22 സംവിധാനക്രമങ്ങളുണ്ട്. അറ, പറ, കറ എന്നീ വാക്കുകളിലെ ആദ്യക്ഷരങ്ങൾ (അ, പ, ക എന്നിവ) ഊർദ്ധ്വമാനക്രമത്തിലുള്ളതാണ്. ഊർദ്ധ്വമാനക്രമത്തിലുള്ള സങ്കേതങ്ങളിൽ നിന്നാണ് 'റ' ചേർന്നുള്ള ഇത്തരം പദങ്ങൾ രൂപീകരിക്കാനുള്ള അക്ഷരങ്ങൾ നാം തിരഞ്ഞെടുക്കുന്നത്. അ, പ, ക എന്നിവയുടെ സ്ഥാനത്ത് വ, ഉ തുടങ്ങിയ അക്ഷരങ്ങൾ മാറ്റിവച്ച് മറ്റു വാക്കുകളും നമുക്കുണ്ടാക്കാം. എന്നാൽ ഴ എന്ന അക്ഷരം ആ ക്രമത്തിന്റെ ഭാഗമാവുകയില്ല—മലയാളത്തിൽ അക്ഷരങ്ങളേയും വാക്കുകളേയും പരസ്പരം യോജിപ്പിക്കുന്ന ക്രമമാണ് തിരശ്ചീനക്രമം. ഓരോ ഭാഷയിലും ഈ ക്രമം ചില പ്രത്യേക നിയമങ്ങളെ അടിസ്ഥാനമാക്കിയുള്ളതായിരിക്കും.

ഭാഷാ ഘടനകളിലെ മറ്റൊരുതരം ക്രമത്തെ 'സ്ഥിതിവിവരണപരം' എന്നു വിളിക്കുന്നു. വാക്കുകളിൽ അക്ഷരങ്ങൾ ഏതെല്ലാം സ്ഥാനങ്ങളിൽ വരുന്നുവെന്നതിനെ ആസ്പദമാക്കി അവയുടെ പ്രവർത്തകമൂല്യം നിർണ്ണയിക്കാറുണ്ട്. ഏതെല്ലാം അക്ഷരങ്ങളാണ് വാക്കുകളുടെ ആരംഭത്തിലോ അന്ത്യത്തിലോ വരുന്നതെന്നും അവയിൽ അർത്ഥവ്യത്യാസം സാധിക്കുന്നവ ഏതെന്നുമെല്ലാം ഉള്ളതിനെ ആസ്പദമാക്കിയുള്ള പഠനങ്ങളാണ് സ്ഥിതിവിവരണപരമായ അപഗ്രഥനത്തിൽ ഉൾപ്പെടുന്നത്. ഒരുദാഹരണം മാത്രം പറയാം. ഇംഗ്ലീഷ് ബുക്കുകളിലെല്ലാം 'ക്യൂ' കഴിഞ്ഞ് അനിവാര്യമായും 'യൂ' വരാറുണ്ട്. ഇംഗ്ലീഷിലെ അർത്ഥദ്യോതകമല്ലാത്ത ഒരു സ്റ്റാറ്റിസ്റ്റിക്കൽ സവിശേഷതയാണിത്.

ഭാഷയെപ്പറ്റിയുള്ള സോസ്സൂറിന്റെ മൂന്നു വിവരണങ്ങളിൽ രണ്ടെണ്ണമാണ് നാം പരിശോധിച്ചത്. ഭാഷ ഒരു വസ്തുവല്ല, രൂപമാണെന്നും അദ്ദേഹം പറയുന്നുണ്ടല്ലോ. ഇതു മനസ്സിലാക്കുവാൻ ചൂതുകളിയുടെ ഉദാഹരണമാണ് സോസ്സൂർ നൽകുന്നത്. നമുക്കിവിടെ ഫുട്ബോൾ കളിയുടെ ഉദാഹരണമെടുക്കാം. ഫുട്ബോൾ കളിക്കാനുപയോഗിക്കുന്ന പന്ത് കറുത്തതോ വെളുത്തതോ വില കൂടിയതോ കുറഞ്ഞതോ കളിക്കാൻ കുട്ടികളോ മുതിർന്നവരോ ഒക്കെ ആയാലും ഫുട്ബോൾ കളിയുടെ നിയമങ്ങളും രൂപങ്ങളും അനുസരിക്കുക എന്നതാണു പ്രധാനമായത്. ഫുട്ബോൾ കളിക്ക് ഒരു ഉള്ളടക്കമല്ല, രൂപമാണുള്ളത്. ഭാഷയുടെ ഉപയോഗത്തെ ഒരു 'ഗെയിം' എന്നു വിശേഷിപ്പിച്ച വിറ്റ്ഗൻസ്റ്റൈനെ അനുസ്മരിക്കുക. അർത്ഥങ്ങളേയും യാഥാർത്ഥ്യങ്ങളേയും ഉള്ളടക്കങ്ങളേയും വിവിധ ഭാഷകൾ വിവിധ രീതികളിലാണ് പ്രകാശിപ്പിക്കുന്നത്. ഉദാഹരണം നിറങ്ങളുടെ കാര്യമാണ്. പല ഭാഷകളിലും നിറം എന്ന യാഥാർത്ഥ്യത്തെ പലവിധത്തിലാണ് വിഭജിച്ചിട്ടുള്ളത്. ഇക്കാരണത്താൽ ഉള്ളടക്കത്തിന്റേയും അർത്ഥത്തിന്റേയും അടിസ്ഥാനത്തിൽ ഭാഷയെപ്പറ്റിയുള്ള ശാസ്ത്രീയമായ ഒരു പഠനം സാദ്ധ്യമല്ലെന്നും ഭാഷയുടെ 'രൂപം' മാത്രമാണ് ഭാഷാശാസ്ത്രജ്ഞൻ ശ്രദ്ധിക്കേണ്ടതെന്നും സോസ്സൂർ സമർത്ഥിക്കുന്നു. ഭാഷകൾക്കെല്ലാം പൊതുവായത് രൂപം മാത്രമാണ്. വസ്തുക്കൾ വിഭിന്നങ്ങളും. പിന്നീടുവന്ന ഹെംസ്ലേവ് എന്ന ഭാഷാശാസ്ത്രജ്ഞനാണ് ഭാഷയുടെ 'ഫോർമലൈസേഷൻ' എന്ന പ്രക്രിയയെ അങ്ങേയറ്റത്തെത്തിച്ചത്. സോസ്സൂറിയൻ ഭാഷാ ശാസ്ത്രസമീപനം അർത്ഥത്തിനു വേണ്ടത്ര പ്രാധാന്യം നൽകിയില്ല എന്ന ആരോപണം തന്നിമിത്തം തികച്ചും അടിസ്ഥാനരഹിതമല്ലതന്നെ.

---

1, Ferdinand Saussure എന്ന ഫ്രഞ്ചുപേരിന്റെ ഉച്ചാരണം അതേപടി ഇവിടെ പകർത്തുവാൻ ശ്രമിക്കുന്നില്ല. ഈ ലേഖനത്തിൽ പരാമർശിക്കപ്പെടുന്ന വ്യക്തികളുടെ പേരുകളെല്ലാം ഇങ്ങനെ അല്പം 'മലയാളീകരി'ച്ചാണ് എഴുതിയിരിക്കുന്നത്. മലയാള ലിപികളിലെഴുതാൻ ബുദ്ധിമുട്ടില്ലാത്ത ചില പേരുകളുടെ ഉച്ചാരണം മൂലഭാഷകളിലേതുപോലെ തന്നെ പകർത്തിയിട്ടുമുണ്ട്.

2 Structural
3 Synchronic
4 Descriptive
5 Semeiological
6 Piaget /
7 Atomistic
8 Diachronic
9 Explicative
10 Prescriptive
11 Based on usage
12 Language is a System of Signs
13 സോസ്സൂർ ഇതിനെ Langue എന്ന ഫ്രഞ്ചുപദംകൊണ്ട് സൂചിപ്പിക്കുന്നു.
14 ഭാഷയുടെ ഈ രൂപത്തെ Parole എന്ന് സോസ്സൂർ വിളിക്കുന്നു.
(ഭാഷണം എന്ന് ഇതിനെ വിവർത്തനം ചെയ്യാം.)
15 Langage എന്ന ഫ്രഞ്ചിൽ
16 Jacobson: Essai de Linguistique Generale Minuit, Paris 1963 P-214
17 Linguistic signs are arbitrary
18 Linguistic signs are diacritical
19 Discrete
20 Acoustic image
21. Paradigmatic
22. Syntagmatic
23 Statistical








പകൽക്കിനാവിന്റെ സുഖം—കഷണ്ടിക്കുരങ്ങ്

# കഷണ്ടിക്കുരങ്ങ്

കെ. രാജേന്ദ്രബാബു എം. എസ്‌സി.

ആമസോൺ നദീതടം സ്വന്തം താവളമാക്കിയ അമേരിന്ത്യൻ വംശജർ. പരിഷ്കാരം എന്തെന്നറിയാത്ത അവർ വന്യജീവികളെ കൊന്നും തിന്നും ജീവിക്കുന്നു. എങ്കിലും ആ കാടന്മാർ ചില ജന്തുക്കളെ കൊല്ലാറേയില്ല. അവയെ ജീവനോടെ പിടിച്ചു കമ്പോളത്തിലെത്തിച്ചാൽ ചോദിക്കുന്ന വില കിട്ടുമെന്ന് അവർക്കറിയാം. അക്കൂട്ടത്തിൽ പെടുന്ന ഒരു ഭാഗ്യവാനാണ് വക്കാരി എന്ന കഷണ്ടിക്കുരങ്ങ്. സമ്പന്നരായ വെള്ളക്കാർക്ക് ഓമനയായി വളർത്താൻ ഏറെ ഇഷ്ടമുള്ള ഒരു ജീവിയാണ് വക്കാരി. പൂച്ചയുടെ വലിപ്പവും കാഴ്ചയിൽ മനുഷ്യന്റെ മുഖച്ഛായയുമുള്ളതാവണം ഈ വാനരൻ നല്ലൊരു 'പെറ്റ്' ആയിത്തീരാൻ കാരണം. ഏറ്റവും ഉയരം കൂടിയ മരങ്ങളിൽ അള്ളിപ്പിടിച്ചു നടന്നും, അവിടെത്തന്നെ കിടന്നു വിശ്രമിച്ചും കാലം പോക്കുന്ന കഷണ്ടിക്കുരങ്ങന്മാരെ എങ്ങനെയാണ് ജീവനോടെ പിടിക്കുക? അതിനൊരുവിദ്യ അമേരിന്ത്യക്കാർ കണ്ടുപിടിച്ചു. ഒരിനം കാട്ടുചെടിയിൽനിന്നെടുക്കുന്ന ക്യൂറാറെ എന്നൊരു വിഷമുണ്ട്. ഈ വിഷം പുരട്ടിയ അമ്പ് എയ്താണ് അവർ സാധാരണയായി കാട്ടുമൃഗങ്ങളെ വേട്ടയാടിയിരുന്നത്. ജീവനോടെ പിടിക്കാനുദ്ദേശിക്കുന്ന കുരങ്ങിന്റെ നേർക്ക് ലഘുവായി ക്യൂറാറെ വിഷംപുരട്ടിയ ഒരു അമ്പയയ്ക്കും. അതു ചെന്നു കൊള്ളുന്നതോടെ ആ വാനരൻ ഉരുണ്ടുപിരണ്ട് എഴുന്നേറ്റോടി എവിടെയെങ്കിലും ചെന്ന് മയങ്ങിവീഴും. വീണപാടെ അതിനെ എടുത്ത് വായ്ക്കുള്ളിൽ ഒരുനുള്ള് ഉപ്പ് വച്ചുകൊടുക്കും. ക്ഷണം ആ കഷണ്ടിക്കാരൻ മയക്കംവിട്ടുണരും. അവർ അതിനെ വിറ്റു കാശു മാറുകയും ചെയ്യും. ക്രിസ്തബ്ദം 1885-ൽ ബേറ്റ്സ് എന്നൊരു സഞ്ചാരി കുറിച്ചുവച്ച ചില രേഖകളിലാണ് ഇക്കാര്യം പറഞ്ഞിട്ടുള്ളത്. വന്യജീവികളെക്കുറിച്ച് പഠിക്കാനും, മൃഗശാലകളിലേക്ക് കയറ്റി അയയ്ക്കാനും മറ്റും അവയെ പിടിക്കുന്നതിന് പരിഷ്കാരിയായ മനുഷ്യൻ ഇന്നു പ്രയോഗിക്കുന്നത് ഇതേ വിദ്യ തന്നെയാണെന്നതു് നമ്മിൽ കൗതുകമുണർത്തുന്നു.

കാഴ്ചയിൽ ഒറാങ് ഉട്ടാനോടു ഏറെ സാമ്യമുള്ള ഒരു മുറിവാലൻ കുരങ്ങ്. പ്രായംചെന്ന, കഷണ്ടിയുള്ള ഒരു മനു

ഷ്യന്റെ മുഖച്ഛായ തന്നെയാണ് ഇതിനുള്ളത്. മനുഷ്യരെപ്പോലെ മുഖത്തു ബഹുവിധ വികാരങ്ങൾ പ്രകടിപ്പിക്കാൻ ഇവയ്ക്കു കഴിയും. ബുദ്ധിശക്തിയുടെ കാര്യത്തിലും ഇക്കൂട്ടർ മുൻപന്തിയിലാണ്. കഷണ്ടിക്കാരെ പൊതുവേ സുന്ദരന്മാരായിക്കാണാൻ നമുക്കല്പം മടിയാണ്. പോരെങ്കിൽ മൂക്കാംമണ്ടയ്ക്കടിച്ചു ചപ്പിച്ചതുപോലെ തോന്നിക്കുന്ന പരന്ന മൂക്കും. കണ്ണാണെങ്കിൽ കുഴിയിലേക്കിറങ്ങിയിരിക്കുന്നു. പുരികത്തിന്റെ അടയാളംപോലുമില്ല. മുഖത്തിന്റെ നിറവും തൊലിപ്പുറവുമൊക്കെ ഏതോ ത്വഗ് രോഗിയെ ഓർമ്മിപ്പിക്കും. അസുഖകരമായ വികാരങ്ങൾ പ്രകടിപ്പിക്കുന്ന മനുഷ്യന്റെ മുഖഭാവത്തെ സ്വന്തം മുഖത്തെടുത്തണിഞ്ഞുകൊണ്ടുനടക്കുന്ന ഒരു വാനരൻ. ഇങ്ങനെയൊക്കെ ആണെങ്കിലും വക്കാരിയെ ഇന്നും വിലകൂടിയ ഒരു ഓമനജീവിയായിത്തന്നെ മനുഷ്യൻ കണക്കാക്കുന്നു.

തെക്കേ അമേരിക്കയിലെ ആമസോൺ തീരങ്ങളാണ് വക്കാരിയുടെ ജന്മദേശം. അമേരിക്കയിലെ വാനരന്മാരുടെ കൂട്ടത്തിൽ ഏററവും ചെറിയ വാലുള്ളവനാണ് ഈ കഷണ്ടിക്കാരൻ. മുറിവാലനായതു കാരണം കൂടുതൽ സമയവും നിലത്തു കഴിയുന്ന ഒരു കുരങ്ങാണെന്ന് കാഴ്ചക്കാർ തെററിദ്ധരിച്ചേക്കും. എന്നാൽ ഇതു ജീവിതത്തിലൊട്ടുമുക്കാലും ഉയർന്ന മരക്കൊമ്പുകളിൽ കാലം പോക്കുന്ന ഒരു ജീവിയാണ്. തലയും മുഖവുമൊഴികെ ദേഹമാസകലം നീണ്ട രോമമുള്ള ഇവയുടെ രണ്ട് ഇനങ്ങളാണ് ഇന്നു ജീവിച്ചിരിപ്പുള്ളത്; വെള്ളവക്കാരിയും, ചുവന്നവക്കാരിയും. രണ്ടിനവും കാട്ടിൽ ആരുടേയും കണ്ണിൽപ്പെടാതെ ഒളിച്ചു കഴിയാനിഷ്ടപ്പെടുന്നു. ഒററനോട്ടത്തിൽ ഒരു കുഴിമടിയനാണെന്ന സംശയം ജനിപ്പിക്കുമെങ്കിലും ഇവൻ നല്ലൊരു അഭ്യാസിയാണെന്ന് സഞ്ചാരരീതികൾ കണ്ടാൽ മനസ്സിലാകും. ഒരു മരക്കൊമ്പിൽ നിന്ന് ഏഴോ എട്ടോ മീററർ അകലെയുള്ള വേറൊരു മരക്കൊമ്പിലേക്ക് അനായാസമായി ചാടിക്കടക്കാൻ ഈ കുരങ്ങിനു കഴിയും. മുമ്പോട്ടു നീട്ടിപ്പിടിച്ച കൈകളുമായി ഹനുമാൻ ലങ്കയിലേക്കു ചാടിയതുപോലെ പറന്നുനീങ്ങുന്ന ഈ വാനരന്റെ ട്രപ്പീസ് വിദ്യ, വനാന്തരങ്ങളിലെ അതിമനോഹര ദൃശ്യങ്ങളിലൊന്നാണെന്നു പറയപ്പെടുന്നു.

കഷണ്ടിക്കുരങ്ങന്മാർ ചെറിയ സംഘങ്ങളായാണ് കാട്ടിൽ സഞ്ചരിക്കുന്നത്. ചിലപ്പോൾ ഒരു സംഘത്തിൽ നൂറോളം അംഗങ്ങളുണ്ടാവും. വളരെ അപൂർവ്വമായി ഇവ രണ്ടുകാലിൽ നടക്കാറുണ്ട്. കാട്ടിൽ അദ്ഭുതകരമായ അഭ്യാസപ്രകടനങ്ങൾ കാണിച്ചു കാലംപോക്കുന്ന ഈ വന്യജീവികൾ മൃഗശാലയിലെത്തിയപാടെ മടിയന്മാരായി മാറുന്നു. അവിടെ ഇഷ്ടമുള്ള ആഹാരങ്ങൾ കിട്ടിക്കഴിയുന്നതോടെ ക്രമേണ അവയ്ക്ക് ഉത്സാഹംവരും. പിന്നെ, കൂട്ടിനുള്ളിൽ വച്ചുപിടിപ്പിച്ച മരക്കൊമ്പുകളിൽ തൂങ്ങിക്കിടന്നും. തലകുത്തിമറിഞ്ഞും സമയം കളയാൻ തുടങ്ങും. പച്ചിലയും പഴവർഗ്ഗങ്ങളും, പാലും, വേവിച്ച മുട്ടയുമാണ് മൃഗശാലകളിൽ ഇവയുടെ റേഷൻ. ഇടയ്ക്കിടെ ഓന്ത്, പല്ലി എന്നീ ചെറുജീവികളെ പിടിച്ചു കൊടുക്കും. വല്ലപ്പോഴും അല്പം ഇറച്ചിയും കൊടുക്കാറുണ്ട്. ന്യൂയോർക്ക്, ഫിലാഡെൽഫിയ, ഫ്രാങ്ക്ഫർട്ട് എന്നിവിടങ്ങളിലെ മൃഗശാലകളിൽ വിജയകരമായി വളർത്താൻ കഴിഞ്ഞു എന്നു വരികിലും ഈ വാനരന്മാരുടെ ലൈംഗിക ജീവിതത്തെക്കുറിച്ച് വസ്തുനിഷ്ഠമായ വിവരങ്ങൾ ശേഖരിക്കാൻ അവർക്കാർക്കുംതന്നെ കഴിഞ്ഞിട്ടില്ല. ന്യൂയോർക്ക് മൃഗശാലയിൽ ഒരു കഷണ്ടിക്കാരൻ അഞ്ചുവർഷം വരെ ജീവിച്ചിരുന്നു. ഫ്രാങ്ക്ഫർട്ട് മൃഗശാലയിൽ ഒമ്പതുവർഷവും. അവിടെ ഒരു ജോടി കുരങ്ങന്മാരുണ്ടായിരുന്നു. വക്കാരികൾക്കു പിടിപെടാറുള്ള സുഖക്കേടുകളെക്കുറിച്ച് പ്രത്യേക പഠനങ്ങൾ നടത്തിയ ഡോക്ടർ ഷ്മീററാണ് ഫ്രാങ്ക്ഫർട്ടിലെ കുരങ്ങന്മാർക്ക് ആയുർദൈർഘ്യം ഉണ്ടാക്കിക്കൊടുത്തത്. അദ്ദേഹം മന്തുരോഗത്തിന്റെ അണുക്കളെ ആ വാനരന്മാരിൽ കണ്ടെത്തി. പരാദജീവികളായ മന്തുരോഗാണുക്കളെ മലം പരിശോധിച്ചാൽ കണ്ടുപിടിക്കാനാവില്ല. അതീവ ശ്രദ്ധയോടെ രക്ത പരിശോധന നടത്തി രോഗം കണ്ടുപിടിച്ച ശേഷം തക്ക സമയത്ത് ശരിയായ ചികിത്സ ചെയ്തതുമൂലമാണ് ഈ അസാധാരണ ജീവികൾ അവിടെ ഒമ്പതുവർഷക്കാലം ജീവിച്ചത്. ആ കാലയളവിൽ വാനര ദമ്പതികൾക്ക് ഒരു കുട്ടി ജനിക്കുകയുമുണ്ടായി. 1967-ലാണ് ഈ അപൂർവ്വ സംഭവം നടന്നത്. ബന്ധനത്തിൽ കഴിയവേ വക്കാരി പ്രസവിച്ചതായി അറിയപ്പെടുന്ന ആദ്യത്തെ കേസ് ആണിത്.

ഉയർന്ന മരക്കൊമ്പുകളിൽ കഴിയുന്നതുമൂലമായിരിക്കണം വക്കാരിക്ക് ശത്രുക്കൾ തീരെ കുറവാണ്. ഇവയുടെ കുഞ്ഞുങ്ങളെ ചിലപ്പോൾ കഴുകന്മാർ വന്നു റാഞ്ചിക്കൊണ്ടു പൊയ്ക്കളയും. കുഞ്ഞായിരിക്കുമ്പോഴേ എടുത്തുവളർത്തിയാൽ യജമാനനോടു വളരെയേറെ സ്നേഹം പ്രകടിപ്പിക്കുന്ന ഒരു ജീവിയായിരിക്കും വക്കാരി. യജമാനന്റെ സ്നേഹവാത്സല്യങ്ങൾ തനിക്കു ലഭിക്കുന്നില്ല എന്നു വരികിൽ, പ്രതിഷേധിച്ച് നീരാഹാരവ്രതം അനുഷ്ഠിക്കാൻ പോലും ഇവ തയ്യാറാകും. കാഴ്ചയ്ക്കുള്ള കൗതുകം എന്നതിലേറെ, ഹിസ്റ്റീരിയാ രോഗികൾ ചിരിക്കുന്നതുപോലെ ഇടയ്ക്കിടെ ഇവ പുറപ്പെടുവിക്കുന്ന ഒച്ചയാണ് തനിക്കിഷ്ടമെന്ന് കഷണ്ടിക്കാരൻ കുരങ്ങിനെ പോററിവളർത്തുന്ന ഒരു അമേരിക്കൻ വ്യവസായി അഭിപ്രായപ്പെടുന്നു.

●

## എ. കെ. ജി. പിറന്ന ഗ്രാമത്തിന്റെ കഥ

(16-ാം പേജിൽ നിന്നു തുടർച്ച)

സ്ഥാപനമാണ് കെ. കെ. വീവേഴ്സ്. ആണുങ്ങളും പെണ്ണുങ്ങളുമായി നൂറിലധികം തൊഴിലാളികളുള്ള കെ. കെ. വീവേഴ്സിൽ ഒരു പ്രഭാതത്തിൽ ഞങ്ങൾ കടന്നുചെന്നു. സെക്രട്ടറിയായ കെ. കെ. സുകുമാരന്റെ സഹായത്തോടെ അവിടത്തെ ഏററവും പ്രായം കൂടിയ മൂന്നു തൊഴിലാളികളുമായി ഒരു ഇൻറർവ്യൂ: കെ. പൊക്കൻ, കെ. കെ. കുഞ്ഞിരാമൻ നമ്പ്യാർ, കെ. കുഞ്ഞിരാമൻ. അറുപതിൽ എത്തിനിൽക്കുന്ന പൊക്കൻ. മററു രണ്ടുപേർ അറുപതിനോടടുത്തു നില്ക്കുന്നു. ഇരുപതാം വയസ്സുമുതൽ ആരംഭിച്ചതാണ് ഇവരുടെ നെയ്ത്തുജീവിതം. ഇന്നോളമുള്ള ജീവിതത്തിൽ എന്തു സമ്പാദിച്ചു എന്ന ചോദ്യം കേട്ട് മൂന്നു പേരും വിഷാദത്തോടെ ചിരിച്ചു. ആകെ സമ്പാദ്യം കുറെ കുട്ടികൾ. പിന്നെ ദുരിതങ്ങളും. വസ്ത്രം നെയ്തെടുക്കുന്നവർ, ജീവിതം നെയ്തെടുക്കാൻ ആവാത്തവർ. ഇന്നോളമുള്ള അദ്ധ്വാനജീവിതത്തിൽ സുഖജീവിതം എന്തെന്നറിഞ്ഞിട്ടില്ലെന്ന് സ്വന്തം ജീവിതത്തെ അവർ സാക്ഷ്യപ്പെടുത്തുന്നു. എങ്കിലും സുഖജീവിതത്തിന്റെ ഒരു കാലവും ഒരു ലോകവും വരുമെന്ന് അവർ പ്രത്യാശിച്ചു. ഇന്നും പ്രത്യാശിക്കുന്നു. ഈ പ്രത്യാശയാണ് അവരുടെ ജീവിതത്തിന്റെ വെളിച്ചം. രാഷ്ട്രീയത്തെക്കുറിച്ചുള്ള എന്റെ ചോദ്യങ്ങൾക്ക് എ. കെ. ജി. യുടെ സമകാലികരായ അവർ ഒരേശ്വാസത്തിൽ ഉത്തരം പറഞ്ഞു: ഞങ്ങളെല്ലാം കമ്മ്യൂണിസ്ററ് പാർട്ടിക്കാർ. അപ്പോൾ ഞാനൊരു കടുത്തചോദ്യം ചോദിച്ചുനോക്കി. ഇന്നോളമുള്ള ജീവിതത്തിൽ സമ്പാദ്യമൊന്നുമില്ലാത്ത, സുഖം എന്തെന്നറിയാത്ത നിങ്ങൾക്ക് സമ്പാദ്യവും സുഖവും വാഗ്ദാനം ചെയ്തുകൊണ്ട് മറെറാരു രാഷ്ട്രീയപ്പാർട്ടി മുന്നോട്ടുവന്നാൽ നിങ്ങൾ ആ പാർട്ടിയുടെ കൂടെ പോകുമോ? വൃദ്ധരായ ആ തൊഴിലാളികളുടെ മുഖം ഗൗരവപൂർണ്ണമായി. ഇല്ല. ഇന്നോളം സംഭവിക്കാത്ത ഒരു കാര്യം ഇനി സംഭവിക്കാൻ പോകുന്നില്ല. പ്രലോഭനങ്ങൾകൊണ്ട് വിലയ്ക്കെടുക്കാൻ ഞങ്ങളെ കിട്ടില്ല.

ശ്രീദേവിഅമ്മയും ശാരദയും നളിനിയും ഇവർ മൂവരും കെ. കെ. വീവേഴ്സിലെ സ്ത്രീ തൊഴിലാളികളാണ്. അമ്പത്തിരണ്ടുകാരിയായ ശ്രീദേവിഅമ്മ അച്ഛൻ മരിച്ച രണ്ടുമക്കളുടെ അമ്മയാണ്. അഞ്ചാം ക്ലാസ്സുവരെ പഠിച്ച മുപ്പത്തിനാലുകാരിയായ ശാരദയും വിധവയാണ്. പത്താം ക്ലാസ്സിൽ പഠിക്കുന്ന ഒരു മകനുണ്ട്. ആങ്ങളമാരിൽ ഒരാൾ സി. ആർ. പി. യിൽ, മററുള്ളവർ തൊഴിലാളികളാണ്. ഇരുപത്തിയാറുകാരിയായ നളിനി എട്ടാം ക്ലാസ്സുവരെ പഠിച്ചു. ഭർത്താവ് ബീഡിത്തൊഴിലാളി. ആങ്ങള മാർക്സിസ്ററ് പാർട്ടി പ്രവർത്തകൻ. മഹിളാഫെഡറേഷനിൽ മെമ്പർഷിപ്പുള്ള നളിനി സ്വന്തം രാഷ്ട്രീയത്തെക്കുറിച്ച് ഉച്ചസ്വരത്തിൽ സംസാരിച്ചു.

(തുടരും)

ആരോഗ്യത്തിന്റെ ആലിംഗനത്തിൽ ആഹ്ലാദം അലതല്ലും.



## കുടിയ്ക്കുവിൻ... കുടിയ്ക്കുവിൻ... ബോൺവിററ

നിങ്ങളുടെ കുടുംബത്തിലേവർക്കും ബോൺവിററ നൽകുക.
എല്ലാവർക്കും പ്രിയംകരമാണതിന്റെ രുചി.
ബോൺവിററ കൊക്കോ, മാൾട്ട്, പാല്, പഞ്ചസാര
എന്നിവയുടെ എല്ലാ ഗുണങ്ങളും നിറഞ്ഞതാണ്. 100 ലേറെ
വർഷങ്ങളായി ആഹാരപാനീയങ്ങൾ നിർമ്മിക്കുന്നതിൽ
വൈശിഷ്ട്യം നേടിയ കാഡ്ബറിയുടെ ഉല്പന്നം.




# കാഡ്ബറിസ് ബോൺവിററ

എന്നും ഗുണങ്ങൾ പറയും, എന്നാളും വളരു.

OBM 7536 ML.

കഥ

വി. കെ. എൻ.



# നാസ്സന്റെ വില

**കോ**ടതിക്ക് ഒരു പഴയ തുലാസ്സിന്റെ രൂപമായിരുന്നു. ദശാംശസമ്പ്രദായം ഒരു നടപ്പുദീനമാവുന്നതിനുമുമ്പുള്ള അളവും തൂക്കവുമായിരുന്ന കൊള്ളകൊടുക്കയ്ക്ക്.

വാദിയുടെ നാസികനീണ്ടും കഴുത്ത് മുന്നോട്ട് വളഞ്ഞുമിരുന്നു. മുഖം അനന്തമായ ഒരു വാദമുഖത്തെപ്പോലെയും.

പ്രതിക്ക് ഒരു ശരാശരി അമുഖന്റെ അശ്രീകരമായിരുന്നു.

വാദി പറഞ്ഞു:

ന്യായം വൈകിക്കുന്നതു് അന്യായം നിഷേധിക്കുന്നതിനു തുല്യമെന്നാണ് മനുസ്മൃതി അനുശാസിക്കുന്നതു്. അതുകൊണ്ടാണ് വക്കീലന്മാരെ തഴഞ്ഞു് ഞാനും പ്രതിയും ഇവിടെ നേരിൽ ഹാജരായി പരസ്പരം കേസ് വാദിക്കുന്നതു്.

കോടതി:

നന്നായി എന്താണ് കോള്?

വാദി:

ഒട്ടനാസ്സന് അപമാനം അഥവാ മാനനഷ്ടം എന്ന് പൊതുവായി ശീർഷകം പറയാം.

കോടതി:

കൊള്ളാം. ഇനി റണ്ണിങ് മാററർ.

വാദി:

എന്റെ രാജ്യം വളരെ തെക്കാണ്. ദക്ഷിണാമൂർത്തിയാണ് ഭരദേവത. വംശം ശിലാശില്പിയുടേതും. ഒട്ടനാസ്സന്മാർ എന്നു പറയും. കാവേരി പൂംപട്ടിണ പ്രാന്തങ്ങളിൽ ഇപ്പോൾനടക്കുന്ന പുരാതതഖനനം ഞങ്ങളുടെ പൂർവ്വീകത്തിലേക്ക് ഇനിയും ധാരാളം ബാററ റി വെളിച്ചം ചൊരിയും.

അതിനിടെ ഈയിടെ ഞാൻ കാശിക്കു പോയി. പിതൃകർമ്മാനുഷ്ഠാനത്തിനാണു പോയതു്. കാശി–രാമേശ്വരം എക്സ്പ്രസ് തീവണ്ടിയിൽ മറുചെവി അറിയാതെ ഒരു പോക്കുവരത്ത്. യാത്ര സുഖമായി. പിതൃക്കളും തൃപ്തരായി. എന്നാൽ അതേക്കുറിച്ച് മറെറന്തെല്ലാമാണ് പ്രതി പ്രസംഗിച്ചതു്? ഹര, ഹര! ശിവ, ശിവ!

കോടതി:

പ്രതി എന്തു പറഞ്ഞു?

വാദി:

വിദേശത്തേക്കാണത്രേ ഞാൻ പോയതു്. കർണ്ണാടകം, ആന്ധ്രാ, കോസലം, വിദർഭം തുടങ്ങി കേന്ദ്രത്തിന്റെ ഉപഗ്രഹരാജ്യങ്ങൾ ചുററിയശേഷം കാശിപാതി കല്പാത്തിയിലേക്ക്.

കോടതി:

നല്ല കാര്യമാണല്ലോ.

വാദി:

പോയേടത്തെല്ലാം ഒട്ടനാസ്സപ്രമാണികളെ സ്വാധീനിച്ച് ഞാൻ നാസ്സച്ചേരികൾ സംഘടിപ്പിച്ചത്രെ. അവർക്കിടയിലെ ചേരിവഴക്കുകളും നാസ്സപ്പേച്ചുകളും ഒതുക്കിയത്രെ. കരയോഗങ്ങൾ കലക്കിയത്രെ. സമുദായാചാര്യനും അനുചരക്കുമിടയിലുള്ള അഭിപ്രായവ്യത്യാസങ്ങളെ അസ്ത്രപ്രഭങ്ങളാക്കിയത്രെ. എമ്പാടും ആതുരാലയങ്ങളും ചിത്തരോഗാസ്പത്രികളും തുറന്നത്രെ. നല്ലൊരു തുക സംഭാവന വാങ്ങി അവയിൽ നഗ്നപാദ നാസ്സ വൈദ്യന്മാരെനിയമിച്ചത്രെ. ഈയിനത്തിൽപലക്കംവരുന്ന ഒരു തുക സ്വകാര്യമായിഞാൻ ഇസ്കുകയും ചെയ്തത്രെ.

കോടതി:

എന്നിട്ട്?

വാദി:

ഈ തുക മുടക്കി വേറൊരു വിദേശത്ത് ഞാൻ പരിഷ്കൃതരീതിയിൽ ഒരാഗോള ശിലാശില്പശാല സ്ഥാപിച്ചത്രെ. എന്റെ പുത്രനെ തത്രപരമോന്നത ശിലാശില്പാചാരിയായി നിയമിക്കുകയും ചെയ്തത്രെ.

കോടതി:

കഴിഞ്ഞോ?

വാദി:

എവിടന്ന്? ഇവിടത്തെ ഒട്ടനാസ്സന്മാരുടെ സംഘത്തിന്റേയും ആത്മാവാണത്രെ ഞാൻ. ജീവസന്ധാരണത്തിനായി പിച്ചച്ചട്ടിയിൽനിന്ന് പ്രതിമാസം രണ്ടായിരംരൂപവച്ച് വേതനം പററുന്നുമുണ്ടത്രെ.

കോടതി:

ശരിയാണോ?

വാദി:

ശമ്പളത്തോടെ അവധി എന്ന് സേവനവ്യവസ്ഥയിലില്ല. ഇപ്പോൾ ലീവായതിനാൽ അതു തരമാവുന്നില്ലെന്നു സാരം.

കോടതി:

വാദിയുടെ കേസ്സ് എന്താണ്?

വാദി:

നാം യാത്രപോയതും മററും ശരിതന്നെ.

(ശേഷം 46-ാം പേജിൽ)




കൗമുദി ന്യൂസ് സർവീസ്

## ഹൃദ്യമായ കാല്പനികത

നീലക്കടമ്പ്. കവിതാസമാഹാരം. വി. ടി. കുമാരൻ. പ്രസാ; പാപ്കോസ് പബ്ലിക്കേഷൻസ്, വടകര. വി. ടി. കുമാരൻെറ ഇരുപതു കവിതകൾ. ഈ കവിയുടെ രണ്ടാമത്തെ പുസ്തകമാണിതു്. മനോഹരമായ ഒരു ഗാനശൈലിയുടെ ഉടമയാണ് ഈ കവി. അവതാരികയിൽ പ്രൊഫസർ ജി. കുമാരപിള്ള എഴുതുന്നു: "വി. ടി. കുമാരൻ പുരോഗമനസാഹിത്യപ്രസ്ഥാനത്തിലൂടെയാണ് കവിതാരംഗത്തേക്കു വന്നതു്. ആ ബന്ധം എന്നും അദ്ദേഹം പുലർത്തി



പ്പോന്നിട്ടുമുണ്ടു്. പക്ഷേ, സാഹിത്യത്തെ പ്രാഥമികമായും സാഹിത്യമായിത്തന്നെ കാണണമെന്നും പുരോഗമനത്തിൻെറ സ്ഥായിയായ അന്തർഭാവം മനുഷ്യസ്നേഹമാണെന്നും വിശ്വസിക്കുന്ന ഈ നിഷ്ഠ ളങ്കാത്മാവു് സങ്കുചിതമായ ചേരിതിരിവുകൾക്കു് അതീതനാണ്." ഭാവചാപല്യം വർജ്ജിച്ച കാല്പനികതയുടെ ഹൃദ്യമായ ഭാവപ്രപഞ്ചങ്ങൾകൊണ്ടു് ഈ കവി സമ്പൂർണ്ണനാണ്.

## കുരിശിലേററപ്പെട്ട ഒരു മനുഷ്യൻ




ഡോക്ടർ. നോവൽ. ജി. വിവേകാനന്ദൻ. പ്രസാ: ദേശബന്ധു പബ്ളിക്കേഷൻസ്. വില 15-രൂപ. സേവനസന്നദ്ധനായ ഡോക്ടർ മോഹനനാണ് ഈ നോവലിലെ കേന്ദ്ര കഥാപാത്രം. ഒരു ഡോക്ടറാകാനുള്ള പ്രയാണത്തിൽ അയാൾക്കു വിലപ്പെട്ട പലതും നഷ്ടപ്പെടുത്തേണ്ടിവന്നു. വാസന്തി എന്ന കളിക്കൂട്ടുകാരിയെ അയാൾക്കു മറക്കേണ്ടിവന്നു. സമ്പന്നനായ അമ്മാവൻെറ മകൾ നളിനിയെ കടപ്പാടിൻെറ പേരിൽ അയാൾ വിവാഹം ചെയ്യുന്നു. സേവനസന്നദ്ധനായിരുന്നിട്ടും, ജനങ്ങളുടെ പ്രിയപ്പെട്ട ഡോക്ടറായിരുന്നിട്ടും, ഒരു കുരിശിനെ അയാൾക്കു് അഭിമുഖീകരിക്കേണ്ടിവരുന്നു. എല്ലാ നല്ല മനുഷ്യരുടെയും വിധി അയാളും ഏറ്റുവാങ്ങുന്നു. ലളിതവും മനോഹരവുമാണ് ഈ നോവലിലെ ശൈലി. പുതുതായുണ്ടായ ഒരു പ്രസിദ്ധീകരണാലയത്തിൻെറ ആദ്യത്തെ പുസ്തകങ്ങളിലൊന്നാണിതു്.

## ജീവിതാനുഭവങ്ങളുടെ ചൂളയിൽ നിന്നു്



എത്രയും പ്രിയപ്പെട്ടവർ. നോവൽ. മണിയൂർ ഇ. ബാലൻ. പ്രസാ: പാപ്കോസ് പബ്ളിക്കേഷൻസ്, വടകര. വില: ക. 16. ഗ്രാമം നിറഞ്ഞുനിൽക്കുന്ന പ്രതാപത്തിൻെറ കിരീടമായി വലിയ കണ്ണൻനമ്പ്യാർ. ആ വലിയ തറവാടിൻെറ നിഴലിൽ, ഇഴഞ്ഞുനീങ്ങുന്ന പാവങ്ങളായ ഗ്രാമീണർ. അവരുടെ കണ്ണീരും പുഞ്ചിരിയുമാണ് ഈ നോവലിൽ നിറഞ്ഞുനിൽക്കുന്നത്. ഗ്രാമജീവിതത്തിൻെറ ഒരു സൂക്ഷ്മചിത്രമാണ്, 'എത്രയും പ്രിയപ്പെട്ടവർ.' മണിയൂർ ഇ. ബാലൻെറ മൂന്നാമത്തെ നോവലാണിതു്. ജീവിതാനുഭവങ്ങളുടെ ചൂളയിൽ കാച്ചിയെടുത്ത മനസ്സിൻെറ സൃഷ്ടിയാണ് ബാലൻെറ കഥകളും നോവലുകളും.

## മനുഷ്യത്വം നഷ്ടപ്പെട്ടവർ

ഇവരിലാരുണ്ടു് മനുഷ്യർ. നോവൽ. വെട്ടിയാർ എൻ. തങ്കപ്പൻ. വിതരണം: നാഷനൽ ബുക്ക്സ്റ്റാൾ. വില 16 രൂപ. ഇതു് ഒരു സാധാരണ നോവൽ മാത്രം. ജീവിത ദുഃഖം ഇന്ദിരയെന്ന പെൺകുട്ടിയെ നശിപ്പിച്ച കഥ. അവൾ അമ്മയാവുന്നതും അഭിസാരികയാവുന്നതും നഗ്നതയുടെ അധിദേവതയാവുന്നതും ആരുകാര



ണം എന്ന ചോദ്യമാണ് നോവലിസ്റ്റ് ചോദിക്കുന്നതു്. കേരളാ ഗവണ്മെൻറിൻെറ ധനസഹായത്തോടുകൂടിയാണ് ഈ നോവൽ പ്രസിദ്ധീകരിച്ചിട്ടുള്ളതു്. മനുഷ്യത്വം നഷ്ടപ്പെട്ട കുറെ മനുഷ്യരുടെ ഇടയിൽ നിസ്സഹായയായി നില്ക്കുന്ന ഇന്ദിര എന്ന പാവപ്പെട്ട പെൺകുട്ടിക്കുവേണ്ടി ശബ്ദിക്കുകയാണ് വെട്ടിയാർ തങ്കപ്പൻ.

# ചേട്ടൻെറ നിഴലിൽ

## പന്ത്രണ്ട്

ഒററപ്പാലത്ത് ഒരു മഹിളാസമാജം ഉണ്ടാക്കുവാനും 'ഫാമിലി വെൽഫെയർ' തുടങ്ങാനും ഈകാലത്തു ഞാൻ ആലോചിച്ചു. ഇതിനിടയിൽ ചില പ്രധാന സംഭവങ്ങൾ ഉണ്ടായി. ലോകമഹായുദ്ധത്തിൻെറ യവനിക വീഴുകയായി. അമരാവതിയിലെ തടവുകാരെ വെല്ലൂരിലേക്കു കൊണ്ടുവന്നു. കൂടിക്കാഴ്ചാനിയമത്തിന് അയവുണ്ടായി. രവിക്ക് അച്ഛനെ കണ്ടേകഴിയൂ. ആ ആഗ്രഹം കുട്ടിയിൽ ഒരാധിപോലെ വളർന്നു. കൂടിക്കാഴ്ച നിശ്ചയിച്ചു. എൻെറ അച്ഛനും രവിയും ഞാനും വെല്ലൂർക്കു പോയി. കുട്ടിമാളുഅമ്മയ്ക്കു് അതേസമയത്ത് കൂടിക്കാഴ്ച അനുവദിച്ചിരുന്നതുകൊണ്ട് ഞങ്ങളൊരുമിച്ചുണ്ടായിരുന്നു. കാട്പാടിയിൽ ഇറങ്ങി കാളവണ്ടിയിലാണ് ഞങ്ങൾ വെല്ലൂർക്കു പോയത്. അവിടത്തെ മുനിസിപ്പൽ ചെയർമാൻ സോമസുന്ദരയ്യരുടെ വീട്ടിലാണ് ഞങ്ങൾക്ക് താമസിക്കാൻ ഏർപ്പാടു ചെയ്തിരുന്നത്. മിസസ് അയ്യരുടെ ശുദ്ധ തമിഴ്ഭാഷ എനിക്കു മനസ്സിലാക്കാൻ പ്രയാസമായിരുന്നെങ്കിലും അവരുടെ സ്നേഹപൂർവ്വമായ പെരുമാററം ഹൃദ്യമായിരുന്നു.

ജയിലിൽ ഞങ്ങൾ കാത്തിരുന്ന മുറിയുടെ പുറത്ത് ആയുധധാരികളായ രണ്ടു പാറാവുകാർ കവാത്തുചെയ്തിരുന്നു. രവിക്ക് ഒരു സംശയം. 'ആ തോക്ക് എന്തിനാ," അഹിംസ പഠിച്ചു തുടങ്ങിയിട്ടില്ലായിരുന്ന അവൻ ഉടൻ ഇതും കൂടി പറഞ്ഞു: "എൻെറ അച്ഛനെ ഉപദ്രവിച്ചാൽ ഞാൻ നിങ്ങളെ അടിച്ച് ചമ്മന്തിയാക്കും."

ഒരു ചെറിയ കുട്ടിയാണ് ആറടിപൊക്കമുള്ള പട്ടാളക്കാരോട് ധൈര്യസമേതം അങ്ങനെ പറഞ്ഞത്. പാറാവുകാരിൽ ഒരാൾക്ക് മലയാളം അറിയാമായിരുന്നു.

"ഇല്ല കുട്ടി. ഞങ്ങൾ അച്ഛനെ ഒന്നും ചെയ്യില്ല. വേറെ ആരെങ്കിലും അച്ഛനെ ദ്രോഹിക്കാൻ വന്നാൽ അവരെ കാച്ചാനാണീ തോക്ക്." രവിക്ക് സമാധാനമായി.

പാറാവുകാരൻ എന്തോ പറഞ്ഞു.

"ഈ കുട്ടി വലിയ ആളാകും. അച്ഛനെ നോക്കി രക്ഷിക്കും."

കൂടിക്കാഴ്ചയുടെ സമയം അടുത്തു. എൻെറ ഹൃദയം വേഗത്തിൽ മിടിക്കുവാൻ തുടങ്ങി. ചേട്ടനു് വ്യത്യാസം വന്നിട്ടുണ്ടാകുമോ? ഈ കൂടിക്കാഴ്ച എങ്ങനെയിരിക്കും.

ഞങ്ങൾ ജയിലിലെ സന്ദർശനമുറിയിലേക്കു കടന്നു. ചേട്ടൻെറ മുറിയിൽ ജയിലറും ഉണ്ടായിരുന്നു. മുൻപു കണ്ടിട്ടപോലുമില്ലെങ്കിലും രവി ഒരുമിനിട്ടു നോക്കിനിന്നതിനുശേഷം അച്ഛൻെറ അരികത്തേക്കു ചെന്നു. മകനെ നോക്കിയപ്പോൾ ആ കണ്ണുകൾ നനഞ്ഞു. അവനെ വാരിയെടുത്ത് ഉമ്മവച്ചു. എന്നെ നോക്കി. ആ നേത്രങ്ങൾ ആർദ്രമായിരുന്നു. മെലിഞ്ഞിട്ടുണ്ടോ? കഷണ്ടി കുറേശ്ശ വന്നിട്ടുണ്ട്. കണ്ണുകളുടെ തിളക്കം അതേപോലെ തന്നെ. പുഞ്ചിരിയും.

"എന്താ ലീലേ...യാത്ര സുഖമായിരുന്നോ?"

വാക്കുകൾ ചിലപ്പോൾ വളരെ അർത്ഥവത്താകാം. ചിലപ്പോൾ അവയ്ക്ക് ഒരർത്ഥവുമുണ്ടായിരിക്കയില്ല. എനിക്ക് ഒന്നും പറയാൻ സാധിച്ചില്ല. തൊണ്ടയിൽ എന്തോ തടുത്തുനിന്നതുപോലെ തോന്നി. ഞങ്ങൾ ഇരുന്നു. കസേരയുടെ കൈയിൽ വച്ച എൻെറ കൈപ്പടത്തിൽ ചേട്ടൻെറ വിരലുകൾ വച്ചു. ആ സ്പർശനത്തിൽ എനിക്ക് സുഖവും വേദനയും ഒപ്പം അനുഭവപ്പെട്ടു.

എനിക്കപ്പോൾ തോന്നിയത്...

## ലീലാ ദാമോദരമേനോൻ

രവി മടിയിൽ ഇരുന്ന് ഇടതടവില്ലാതെ വർത്തമാനം പറഞ്ഞുകൊണ്ടിരുന്നു. കാളയുടെ കഴുത്തിൽകെട്ടിയ മണി, പാറാവുകാരൻ, തീവണ്ടി, മുത്തച്ഛൻ, ലീല. ഞാൻ ചേട്ടനെ നോക്കിയിരുന്നു.

പെട്ടെന്ന് രവി "അച്ഛാ ടോഫി."

രവിക്ക് അയച്ച കവിതയിൽ

"ഉണ്ണിക്കെരണ്ടിലും ടോഫിതരുമച്ഛൻ
ഉണ്ണിക്കവിളിലൊരുമ്മ തരും"

എന്ന് എഴുതിയിരുന്നു.

ഉമ്മ കിട്ടി. ടോഫി എവിടെ? ഇത് അവൻ പ്രതീക്ഷിച്ചിരുന്നു. അതുകൊണ്ട് ടോഫിയും ഒരു പഴമാങ്ങയും കൈയിൽ കരുതിയിരുന്നു.

"അച്ഛൻ തന്നെ കറെ മുറിച്ചുതരൂ."

അവൻ നല്ലവണ്ണം സ്ഫുടമായി സംസാരിച്ചിരുന്നു. മൂന്നു വയസ്സേ ആയിട്ടുള്ളുവെങ്കിലും വ്യക്തമായി കാര്യങ്ങൾ പറയും. അച്ഛൻ മകനെ അദ്ഭുതത്തോടെ നോക്കിയിരുന്നു.

"എൻെറ കൈയിൽ കത്തിയില്ലല്ലോ" അച്ഛൻ മകനോടു പറഞ്ഞു.

അവൻ ചുററും തിരഞ്ഞു. ജയിലറുടെ ബെൽററിൽ തൂക്കിയിട്ടിരുന്ന താക്കോൽകൂട്ടത്തിൽ ഒരു പേനാക്കത്തി തൂങ്ങിക്കിടന്നിരുന്നു.

അവൻ അയാളോടു പറഞ്ഞു:

"ആ കത്തി അച്ഛനു കൊടുക്കൂ."

ജയിലർ ധർമ്മസങ്കടത്തിലായി. തടവുകാരന് ആയുധം എങ്ങനെ കൊടുക്കും?

"കത്തി തന്നോളൂ. അപകടമില്ലാതെ നോക്കാം," ചേട്ടൻ ഉറപ്പുകൊടുത്തു.

അയാൾ കത്തി ഊരിക്കൊടുത്തു. മാമ്പഴം ചെത്തിക്കൊണ്ടിരുന്നപ്പോൾ രവി മുറിയിൽ ഓടിനടന്നു. പെട്ടെന്ന് "അച്ഛാ നോക്കൂ" എന്നു പറഞ്ഞ് അവിടെ ഉണ്ടായിരുന്ന തൂണിൻെറ പുറകിലേക്ക് ചൂണ്ടിക്കാണിച്ചു. അവിടെ ഒരാൾ മറഞ്ഞുനിന്നിരുന്നു. ഒരു സി. ഐ. ഡി. ഉദ്യോഗസ്ഥൻ. അയാൾ സ്വല്പം ജാള്യഭാവത്തിൽ പുറത്തേക്കു വന്നു. രവി മാങ്ങ തിന്നു. ചേട്ടൻ എനിക്കും ഒരു കഷണം തന്ന് എൻെറ മുഖത്തേക്കു നോക്കിയിരുന്നു. എനിക്കു വളരെ കാര്യങ്ങൾ പറയണമെന്നുണ്ടായിരുന്നു. ഒന്നും പറഞ്ഞില്ല, ചേട്ടനും. എന്നോടും അച്ഛനോടും കുശലപ്രശ്നങ്ങൾ മാത്രം ചെയ്തു. ജയിലുദ്യോഗസ്ഥന്മാരുടെ മുമ്പിൽവച്ച് എന്തു പറയാനാണ്?

കാണാനെങ്കിലും പററിയല്ലോ.

"ലീല കുറച്ചു ക്ഷീണിച്ചിട്ടുണ്ട്."

"ചേട്ടനും."

മുക്കാൽ മണിക്കൂർ അപ്പോഴേക്കും കഴിഞ്ഞു. യാത്ര ചോദിക്കാൻ മുഖമുയർത്തിയപ്പോൾ ചേട്ടൻ എൻെറ കൈത്തണ്ട മൃദുലമായി പിടിച്ചു. മുറിയിൽനിന്നും പുറത്തുകടക്കുമ്പോൾ കണ്ണിൽ വെള്ളം നിറഞ്ഞതുകൊണ്ട് വഴികാണാൻ എനിക്കു കുറച്ചുനേരത്തേക്ക് പ്രയാസമായിരുന്നു. ഏതായാലും രവിക്ക് അച്ഛനെ കാണാൻ കഴിഞ്ഞല്ലോ.

മടക്കയാത്ര വിഷമമേറിയതായിരുന്നു. അച്ഛന് കലശലായ പല്ലുവേദന. രവി കാരണമില്ലാതെ കരച്ചിലും തുടങ്ങി. തിക്കിത്തിരക്കി കൂടിയ ആ കംപാർട്ടുമെൻറിൽ ഞാൻ ഒരു മരപ്പാവയെപ്പോലെ ഇരുന്നു.

ഇതിനുശേഷം ഒരു അപസ്വരസംഭവമുണ്ടായി. എൻെറ കോളേജിലെ പ്രൊഫസർമാരുടെ ക്ഷണപ്രകാരം, യുദ്ധം കാരണം തൃശ്ശൂരിലേക്കു മാററിയ എൻെറ കോളേജിലേക്ക് ഞാൻ പോവുകയായിരുന്നു. അവിടെ പഠിച്ചിരുന്ന അനുജത്തിമാരും കൂടെയുണ്ട്. വളരെ സ്നേഹത്തോടു കൂടിയാണ് എൻെറ സുഖത്തിലും ദുഃഖത്തിലും കന്യാസ്ത്രീകളായ അദ്ധ്യാപികമാർ എന്നോട് പെരുമാറിയിരുന്നത്. അതുകൊണ്ടാണ് പോകാമെന്നു വച്ചതുതന്നെ. ഉദ്യോഗസ്ഥരായ സ്വന്തം ബന്ധുക്കൾക്കുതന്നെ എന്നോട് സംസാരിക്കാൻ അക്കാലത്തു ഭയമായിരുന്നു. ഒരു പുസ്തകം വാങ്ങിക്കാനായി ഷൊർണ്ണൂർ പ്ലാററ്ഫോമിൽക്കൂടി നടന്നപ്പോൾ ഒന്നാംക്ലാസ്മുറിയുടെ വാതില്ക്കൽനിന്ന ഒരു പട്ടാള ഉദ്യോഗസ്ഥൻ എൻെറ പേർ വിളിച്ചു. നോക്കിയപ്പോൾ എൻെറ ഒരു അകന്ന ബന്ധുവായ വാസു ഏട്ടനാണ്. മെഡിക്കൽകോളേജിൽ പഠിക്കുമ്പോൾ കണ്ടതാണ്. ഡോക്ടറായ ഉടനെ പട്ടാളത്തിൽചേർന്നു. ഞാൻ ഹൈസ്ക്കൂളിൽ പഠിക്കുമ്പോഴാണ് ഒടുവിൽ വാസു ഏട്ടൻ വീട്ടിൽ വന്നിരുന്നത്. അല്ലെങ്കിലും എൻെറ മുഖത്തിന് മാററമൊന്നും വന്നിരുന്നില്ല. കണ്ട ഉടനെ മനസ്സിലായതുകൊണ്ടു വിളിച്ചതാണ്. താൻ വലിയ കഷ്ടപ്പാടുകളൊക്കെ അനുഭവിച്ച കഥ അദ്ദേഹം എന്നോടു പറഞ്ഞു. ആഫ്രിക്കയിൽവച്ച് റോയലിൻെറ സൈന്യം തടവുകാരനായി പിടിച്ച് ഇററലിയിലേക്കു കൊണ്ടുപോയതായിരുന്നു. പിന്നെ ആസ്സാമിലാണ് എത്തിയത്. ഒരു ബോംബു വിസ്ഫോടനത്തിൽ ആസ്സാമിൽ വച്ച് കാലു തകർന്നുപോയി. പകരം കൃത്രിമക്കാലു വച്ചാണു നടക്കുന്നത്. ഇത്രയും പറഞ്ഞപ്പോഴേക്ക് വണ്ടി പോകാറായതുകൊണ്ട് ഞാൻ എൻെറ മുറിയിലേക്കു പോയി.

ചേട്ടൻ വാസുഏട്ടനെ കണ്ടിട്ടില്ല. സ്റ്റേഷനിൽവച്ച് അദ്ദേഹത്തെ കണ്ട കാര്യം ഞാൻ അത്ര കണക്കിലെടുക്കയുണ്ടായില്ല. അതുകൊണ്ട് ഈ വിവരം ചേട്ടന് എഴുതിയില്ല. മറന്നുപോയതാണ്. പക്ഷേ, കോൺഗ്രസ് വൃത്തങ്ങളിൽ നിന്ന് ആരോ ചേട്ടന് വിവരം എത്തിച്ചു. ഞാൻ ഒരു ചെറുപ്പക്കാരനായ പട്ടാളഉദ്യോഗസ്ഥനുമായി ഒന്നാംക്ലാസ്സ മുറിയുടെ വാതിൽക്കൽ വച്ച് ദീർഘനേരം സംസാരിച്ചുനിന്നുവെന്നും അങ്ങനെ മേലിൽ സംഭവിക്കാതെ നോക്കണമെന്നും. ജയിലിൽ കിടക്കുന്നവർക്ക് ഈവക സന്ദേശങ്ങൾ അഭ്യൂഹങ്ങൾക്കും തെററിദ്ധാരണയ്ക്കും ഇടം നൽകാമല്ലോ. പട്ടാളക്കാരെത്തന്നെ ദേശീയവിരുദ്ധമായി, സംശയദൃഷ്ട്യാ നോക്കിയിരുന്ന കാലവും. തൻെറ സ്വതസ്സിദ്ധമായ രീതിയിൽക്കൂടിയാണെങ്കിലും എന്താണ് സംഗതിയെന്നും, ആരോടാണ് സംസാരിച്ചതെന്നും ചേട്ടൻ എന്നോട് എഴുതി ചോദിക്കാതിരുന്നില്ല. ഞാൻ സവിസ്തരം മറുപടി അയച്ചു. എന്നെ കണ്ടതിനുശേഷം വാസു ഏട്ടൻ എനിക്ക് ഉപചാരപൂർവ്വം, അന്ന്



പ്രസംഗകയായ
ലീലാദാമോദര മേനോൻ

സ്റ്റേഷനിൽവച്ചു കണ്ടതിൽ സന്തോഷം പ്രകടിപ്പിച്ചും കണ്ടിട്ടില്ലെങ്കിലും പത്രദ്വാരാ അറിഞ്ഞ് ചേട്ടനെ അത്യധികം ബഹുമാനിക്കുന്ന ഒരു വ്യക്തിയെന്ന നിലയിൽ സ്നേഹാദരങ്ങൾ നേർന്നുകൊണ്ടും ചേട്ടൻെറ ദേശാഭിമാനത്തെ പുകഴ്ത്തിക്കൊണ്ടും എനിക്ക് എഴുതിയ എഴുത്തും ചേട്ടന് അയച്ചുകൊടുത്തു. പട്ടാളക്കാരനാണ് എഴുതുന്നതെന്ന് അറിയാതിരുന്നതുകൊണ്ട് എഴുത്ത് ജയിൽ അധികാരികൾ കൊടുത്തു.

പഠിക്കുന്ന കാലത്ത് വാസുഏട്ടൻ ഖദറാണു ധരിച്ചിരുന്നത്. എന്നേയും അനുജത്തിമാരേയും വിദേശവസ്ത്രങ്ങൾ ധരിക്കുന്നതിനെപ്പററി കളിയാക്കാറുണ്ടായിരുന്നു. ജീവിതത്തിൻെറ വഴി തേടിയപ്പോൾ ഞാൻ ഖദറുകാരിയായി. വാസു ഏട്ടൻ ബ്രിട്ടീഷ് ഗവണ്മെൻറിൻെറ പട്ടാളക്കാരനും.

ചേട്ടനും ഞാനും തമ്മിൽ ഒരു ചെറിയ വഴക്കുണ്ടാവുകയാണെങ്കിൽ നടക്കട്ടെ എന്ന നിലയിൽ ആരോ ഒരു ശ്രമം നടത്തിയതാണ്. ആരാണ് അതിനുത്തരവാദി എന്ന് പിന്നീട് എനിക്ക് മനസ്സിലായി.

രവി വീണ്ടും അച്ഛനെ കാണാൻ നിർബ്ബന്ധിക്കാൻ തുടങ്ങി. ഒരു ദിവസം അവൻ എന്നോട് ഓടിവന്നു പറഞ്ഞു: "അമ്മേ നമുക്കു പോകാം. പൊന്നുമോനും ലീലയും—അവനും എന്നെ ലീലയെന്നാണ് വിളിച്ചിരുന്നതു. എൻെറ അമ്മയെ അമ്മയെന്നു വിളിക്കും—വന്നാൽ വാതിൽ തുറന്നു കൊടുക്കാൻ അച്ഛൻ പൊലീസുകാരോടു പറഞ്ഞിട്ടുണ്ട്," എന്നു പറഞ്ഞ് ബഹളം കൂട്ടിത്തുടങ്ങി.

സന്ദർശനത്തിനു സമ്മതം അപേക്ഷിച്ചു. അമ്മയാണ് ആ പ്രാവശ്യം ഞങ്ങളുടെകൂടെ വന്നത്. അതിനു മുൻപുണ്ടായ അനുഭവത്തിൻെറ വെളിച്ചത്തിലും അമ്മയുടെ സാന്നിദ്ധ്യംകൊണ്ടും കൂടുതൽ സാധാരണ നിലയിലും വികാരഭരിതമല്ലാത്ത അന്തരീക്ഷത്തിലും കൂടിക്കാഴ്ച നടന്നു.

രവി ചേട്ടൻെറ മടിയിൽ കയറിയിരുന്നു സംസാരിച്ചുതുടങ്ങി. അവന് എന്തെങ്കിലും സങ്കോചമോ പരിചയക്കേടോ ഉണ്ടായില്ല. സമയം കഴിഞ്ഞ് ഞങ്ങൾ യാത്രചോദിച്ചു തിരിഞ്ഞപ്പോൾ രവി 'നമ നമ' എന്നു പറഞ്ഞു. അവൻ നമസ്കാരം എന്നു പറയുകയാണെന്നാണ് ഞങ്ങൾ വിചാരിച്ചത്. പക്ഷേ, വിശദീകരണം ഉടനെ വന്നു.

"അമ്മേ, ഉണ്ണി നമ നമ എന്നു പറയുന്നത് ദേഷ്യം വരുമ്പോഴാണ്. അച്ഛനെ തനിയെയാക്കി പോകുമ്പോൾ ദേഷ്യം വരുന്നുണ്ട്." ചേട്ടനും അമ്മയും ഞാനും ചിരിച്ചു.

ഗാന്ധിജി ജയിൽ വിമോചിതനായതിനുശേഷം പൊതുജീവിതം കുറെക്കൂടി ചൈതന്യമുള്ളതായിത്തീർന്നു. സ്ത്രീകളുടെ ഇടയിൽ കസ്തൂർബായുടെ പേരിൽ ഒരു പരിശീലനപരിപാടി ബൊറിവിലിയിൽവച്ച് മൃദുലാസാരാഭായിയുടെ നേതൃത്വത്തിൽ തുടങ്ങാൻ തീർച്ചയാക്കി. ഞാനും പത്മിനിയും ഇച്ചിയമ്മയും കേരളത്തിൽനിന്ന് ആ ക്യാമ്പിലേക്കു പോകാൻ തിരഞ്ഞെടുക്കപ്പെട്ടു. മാതൃഭൂമി കൃഷ്ണൻനായർ ആ പഠനത്തിൻെറ പല വശങ്ങളെക്കുറിച്ച് എനിക്ക് എഴുതി. പൊതുരംഗത്തു പ്രവർത്തിക്കാൻ ഞാൻ ഉദ്ദേശിക്കുന്നുണ്ടെങ്കിൽ ഈ പരിശീലനം ഉപയോഗപ്രദമാകുമെന്ന് അദ്ദേഹം വ്യക്തമാക്കി. അമ്മയോടു ചോദിച്ചപ്പോൾ അമ്മ പറഞ്ഞു:

"നിന്നെ പഠിപ്പിച്ചത് ഉദ്യോഗസ്ഥയാക്കാനോ ഒരു ഉദ്യോഗസ്ഥൻെറ ഭാര്യയാക്കാനോ അല്ല. നിനക്കു കിട്ടിയ അവസരം ഉപയോഗിച്ച് ജീവിതം ഒരു ഉയർന്ന ലക്ഷ്യത്തിലെത്തിക്കാൻ സാധിക്കട്ടെ എന്നാണ് എൻെറ പ്രാർത്ഥന." അമ്മയുടെ ദേശീയബോധം സുദൃഢമായിരുന്നു. (തുടരും)



# തടങ്ങൾ

## തോമസ് മാത്യൂസ്

എന്റെ ആത്മസുഹൃത്ത് നാരായണൻകുട്ടിയുടെ പെട്ടെന്നുള്ള മരണവും അതെത്തുടർന്ന് ഞാൻ കൈക്കൊണ്ട ചില നടപടികളും നമ്മുടെ കോളണിയിൽ പലരുടെ മനസ്സിലും ചില സംശയങ്ങൾ ജനിപ്പിക്കുകയും അവരിൽ പലരും തുടർന്ന് എന്നോട് മിണ്ടാതാകുകയും വേറെ ചിലർ എന്നെ കാണുമ്പോൾ എന്തോ അടക്കം പറഞ്ഞ് അർത്ഥഗർഭമായി ചിരിക്കുകയും പിന്നെയും ചിലർ കമ്പനിയുടെ ഇടനാഴികളിൽ വച്ചോ അപ്രോച്ച്റോഡുകളിൽ വച്ചോ ഞാൻ മുന്നിൽ വന്നുപെട്ടാൽ എന്തോ ദുശ്ശകുനം കണ്ടതുപോലെ ഒഴിഞ്ഞുമാറുകയും ചെയ്യുന്ന ഈ സാഹചര്യത്തിൽ സംഭവങ്ങളുടെ സത്യാവസ്ഥ വെളിപ്പെടുത്തുവാൻ ഇപ്രകാരം ഒരു സത്യവാങ്മൂലം എഴുതി പ്രസിദ്ധപ്പെടുത്തുകയല്ലാതെ മറ്റു പോംവഴികളില്ലാത്തതിനാൽ ഞാനതിനു മുതിരട്ടെ— ഇത് ഒടുക്കംവരെ, നിങ്ങൾ ക്ഷമയോടെ വായിക്കുകയും ഒടുവിൽ ഈയുള്ളവനോട് പൊറുക്കുകയും ചെയ്യുക.

സംഭവം നടന്നദിവസം കാലത്ത് ഞാനുണരാനേറെ വൈകി. തലേന്ന് ശമ്പളദിവസമായിരുന്നു. ഞാനും നാരായണൻകുട്ടിയും രാവേറെ ചെല്ലുംവരെ നഗരത്തിലെ തിരക്കൊഴിഞ്ഞൊരു ബാറിൽ കുടിച്ചും വെടിപറഞ്ഞും കൂടിയിരുന്നു. പാതിരാവോടടുത്ത് എപ്പോഴോ അവിടെ നിന്നിറങ്ങിയതും തെന്നിയും തെറിച്ചും വീട്ടിലെത്തിയതും കിടക്കയിലേക്കു വീണതുമൊക്കെ ഇപ്പോഴും ഓർമ്മകളിൽ കാലുറയ്ക്കാതെ നില്ക്കുന്നു. കാലത്ത് ഭാര്യവന്ന് ചുമലിൽ കുലുക്കി വിളിക്കുമ്പോഴാണ് ഉണർന്നത്. ആരൊക്കെയോ മുറ്റത്തേക്കു കയറിവരുന്നുവെന്ന് അവളറിയിച്ചു.

മടിയോടെ എങ്കിലും ഞാനെണീറ്റ് സ്ലിപ്പറിൽ കാലുതിരുകി ഉമ്മറത്തുചെന്നപ്പോൾ കണ്ടത്,

ബോർഡുമെമ്പർ സ്വാമിനാഥൻ, യൂണിയനിലെ ശ്രീധരൻ, ജോസഫ്, ഹമീദ്. ഇത്രയും പേർ മുറ്റത്തേക്കു കയറിവരുന്നതാണ്.

സ്വാമിനാഥന്റെ കൈയിൽ ഒരു റീത്തു കണ്ട് ഞാനൊന്നു ഞെട്ടി.

ദൈവമേ, ഞാൻ പെട്ടെന്നോർത്തു, വേണ്ടപ്പെട്ടവരിലാരെങ്കിലും...?

കാലെടുത്തുവച്ചുകൊണ്ട് സ്വാമിനാഥൻ പറഞ്ഞു:

''നമ്മുടെ നാരായണൻകുട്ടി ഇന്നു വെളുപ്പിന് .''

ദൈവമേ?

എന്താണീ കേട്ടത്?

നാരായണൻകുട്ടി?

എനിക്കതു വിശ്വസിക്കാനായില്ല.

അല്ലെങ്കിൽ ഞാനതെങ്ങനെ വിശ്വസിക്കും? തലേന്നും പാതിരാവരെ ഒരുമിച്ച് ഒരേ മേശയ്ക്കരികിൽ മുഖത്തോടു മുഖമിരുന്ന് ചിയേഴ്സ് പറഞ്ഞു കുടിച്ചു. ഒടുവിൽ ആൾ നടപ്പു തീർന്ന വഴിയിലൂടെ കാലുറയ്ക്കാതെ കെട്ടിപ്പിടിച്ച് പൊട്ടിച്ചിരിച്ച്, തെറ്റും തെറിയും പറഞ്ഞുനടന്ന്, വീടെത്തി ഗേറ്റിൽപ്പിടിച്ച് സ്നേഹത്തോടെ കൈയ്യുയർത്തി ശുഭരാത്രി പറഞ്ഞു പിരിഞ്ഞ നാരായണൻകുട്ടി വെളുപ്പിന് മരിച്ചുപോയെന്നോ?

എന്റെ നെഞ്ചിടിപ്പിന്റെ വേഗത കൂടി. ഞാനാകെ തളർന്നു.

ഭാര്യ എന്നെ താങ്ങി ഇരുത്തി.

ഇടയ്ക്കൊന്നു പറയട്ടെ ഞാനൊരു ഹൃദ്രോഗിയാണ്.

ഭാര്യ കൊണ്ടുവന്ന ഒരു ഗുളിക കഴിച്ച് അല്പനേരം വിശ്രമിച്ചപ്പോൾ എന്റെ വിഷമതകൾ ഒട്ടൊക്കെ മാറി.

'എന്നാൽ നമുക്കിറങ്ങാം,'' ഒടുവിൽ ശ്രീധരൻ പറഞ്ഞു.

ഷർട്ടെടുത്തിട്ട് മുണ്ടുമാറി ഞാനും അവരുടെ കൂടെയിറങ്ങി. സ്വാമിനാഥൻ തന്ന കറുത്ത ബാഡ്ജ് ഞാനും ധരിച്ചു.

വഴിയാത്രയിൽ ആദ്യമൊന്നും ഞങ്ങളാരും സംസാരിച്ചിരുന്നില്ല. മരണത്തിന്റെ മരവിപ്പ് ഞങ്ങളുടെ മനസ്സുകളേയും ബാധിച്ചിരുന്നു.

''നാരായണൻകുട്ടിക്കു ബന്ധുക്കളാരെങ്കിലുമുണ്ടോ?'' ഒടുവിൽ സ്വാമിനാഥൻ ചോദിച്ചു.

ആ ചോദ്യം എന്നോടായിരുന്നു. ഓഫീസിൽ നാരായണൻകുട്ടി ആരോടെങ്കിലും ബന്ധപ്പെട്ടിരുന്നെങ്കിൽ അതെന്നോടു മാത്രമായിരുന്നു.

ശമ്പളദിവസം ഞങ്ങളൊരുമിച്ച് മദ്യപിച്ചിരുന്നു. വിശേഷദിവസങ്ങളിൽ വീടുകളിൽ അന്യോന്യം വിരുന്നൊരുക്കിയിരുന്നു. ഇടയ്ക്കിടയ്ക്ക് കുട്ടികൾ നിർബ്ബന്ധം പിടിക്കുമ്പോൾ ഒരുമിച്ച് നഗരത്തിലെ മൃഗശാലയിൽപ്പോയി വയസ്സൻ സിംഹത്തേയും, കുരങ്ങുകളേയും കണ്ടിരുന്നു.

''ബന്ധുക്കളെന്നു പറയാൻ സഹോദരങ്ങളാരുമില്ല. അച്ഛൻ നേരത്തേ മരിച്ചു. അമ്മയെ രണ്ടാമതു കൊണ്ടുപോയത് വടക്കെങ്ങോ ഉള്ള ഒരു നായരാണ്,''

ഞാൻ പറഞ്ഞു.

കുടിച്ചുകുടിച്ചു ലക്കുംതെറ്റുമ്പോൾ ചിലപ്പോഴൊക്കെ എന്നോ തന്നെ പിരിഞ്ഞുപോയ അമ്മയെ ഓർത്ത് നാരായണൻകുട്ടി കരയാറുണ്ടായിരുന്നതും, അപ്പോഴൊക്കെ പുറത്തു തട്ടി ''പോട്ടെടോ ജീവിതം ഇതൊക്കെയല്ലേ'' എന്നെല്ലാം വെറുതെപറഞ്ഞ് ഞാനയാളെ ആശ്വസിപ്പിക്കാൻശ്രമിക്കാറുണ്ടായിരുന്നതും ഓർത്തു.

''ഭാര്യയുടെ ബന്ധുക്കളോ?'' സ്വാമിനാഥൻ പിന്നെയും ചോദിച്ചു.

''അവരൊരു അന്തർജ്ജനമാണ്. നാരായണൻകുട്ടിയോടൊത്ത് ഇറങ്ങിപ്പോന്നതോടെ അവരെ ഇല്ലത്തുനിന്നും പടിയടച്ച് പിണ്ഡം വച്ചു.''

ഞാനിതുപറഞ്ഞു.

ഇടവഴികളും മുക്കവലകളും കടന്ന് ഞങ്ങൾ മരണവീടിനെ സമീപിച്ചു. മലക്കെ തുറന്ന ഗേറ്റു കടന്ന് തലകുനിഞ്ഞ കോഴിവാലൻ ചെടികൾ പിന്നിട്ട് ഞങ്ങൾ വീടിന്റെ മുറ്റത്തേക്കു കയറി. അവിടെ മുറ്റത്തും ഇറയത്തുമായി കൂടിനിന്നിരുന്നവർ ഞങ്ങളെക്കണ്ട് ഇരുഭാഗത്തേക്കും ഒതുങ്ങി. ഉമ്മറത്തിനു തൊട്ടുള്ള ആദ്യത്തെ മുറിയിൽ നാരായണൻകുട്ടിയുടെ ജഡം കിടത്തിയിരുന്നു. തലേന്നു ക്ഷൗരംചെയ്ത് മിനുക്കം മാറാത്ത മുഖം. എന്തോ പറയാൻ ബാക്കി ഉണ്ടായിരുന്നതുപോലെ അല്പം വിടർന്ന ചുണ്ടുകൾ, അടഞ്ഞുപോയ കണ്ണുകൾക്കു മുകളിൽ കണ്ണട.

അടുത്ത മുറിയിൽ കരഞ്ഞു തളർന്ന് ബോധമില്ലാതെ കിടക്കുന്ന പരേതന്റെ ഭാര്യ.

ആൾക്കൂട്ടത്തിനിടയിൽ, ആരോടുമിണ്ടാതെ, എന്താണു നടന്നതെന്നറിയാതെ അലഞ്ഞുനടക്കുന്ന കുട്ടി.

മരണംപോലെ കൊഴിയുന്ന നിമിഷങ്ങൾ.

''വണ്ടി വന്നു,'' ഒടുവിൽ വെളിയിൽ നിന്നും ആരോ വിളിച്ചുപറഞ്ഞു.

കറുപ്പും വെളുപ്പും ചായമടിച്ച കോർപ്പറേഷന്റെ ശവവണ്ടി മെല്ലെ മുറ്റത്തേക്ക് ഇഴഞ്ഞുകയറി.

''എന്നാലിനി എടുക്കുകയല്ലേ?'' എല്ലാവരോടുമായി സമ്മതം ചോദിക്കുംപോലെ ആരോ തിരക്കി.

പരേതന്റെ ജഡം വണ്ടിയിലേക്കു ഞങ്ങൾ എടുത്തുകിടത്തി. പിന്നീട് കോഴിവാലൻ ചെടികൾ കാവൽ നില്ക്കുന്ന നടപ്പാതയിലൂടെ, മലർക്കെ തുറന്ന ഗേറ്റിലൂടെ വണ്ടിയോടൊപ്പം ഞങ്ങളും ശ്മശാനത്തിലേക്കു യാത്രയായി.

പരേതന്റെ ഭാര്യയ്ക്ക് അപ്പോഴും ബോധം വീണിരുന്നില്ല. അവരുടെ മനസ്സിന്റെ അബോധതലങ്ങളിലൂടെ ആ വണ്ടി ചാഞ്ഞും ചരിഞ്ഞും അകന്നകന്നു പൊയ്ക്കൊണ്ടിരുന്നു.

ഒടുവിൽ പബ്ലിക് ക്രിമറ്റോറിയത്തിലെ പ്ലാറ്റ്ഫോമിൽകിടന്ന് നാരായണൻകുട്ടി എന്ന മനുഷ്യൻ എരിഞ്ഞുതീർന്നു. അതോടൊപ്പം ആ മനുഷ്യന്റെ സ്വപ്നങ്ങളും, ദുഃഖങ്ങളും ഓർമ്മകളും ബന്ധങ്ങളുമെല്ലാം ഒരു പിടിചാരമായി കത്തിയൊടുങ്ങി.

തലേന്നുവരെ എന്നോടൊപ്പം ബസ് സ്റ്റോപ്പിൽ ബസ്സുകാത്തുനിന്ന, അടുത്തടുത്ത കസേരകളിലിരുന്ന് ജോലിചെയ്ത, ഒരുമിച്ചു ഭക്ഷണം കഴിച്ച, മദ്യപിച്ച, ചീട്ടുകളിച്ച, കഷണ്ടിയും കണ്ണടയുമുള്ള നാരായണൻകുട്ടിയെന്ന മനുഷ്യനെ എവിടെയോ പതുങ്ങിനിന്ന മരണം പിടിച്ചുകൊണ്ടുപോയി.

മരണം എനിക്കൊരിക്കലും ഒരു ദുഃഖമല്ല. അത് യാഥാർത്ഥ്യത്തിന്റെ വെളിപാടാണ്. ഇടിമിന്നൽ പോലൊരു ഞെട്ടലാണ്. യാഥാർത്ഥ്യങ്ങളെ നിഷേധിക്കാൻ ഞാനാരാണ്?

ദിവസങ്ങൾ കടന്നുപോകവേ ഞാൻ കമ്പനിയിൽ നിന്നും ഒരാഴ്ചത്തെ അവധിയെടുത്തു. നാരായണൻ കുട്ടിയില്ലാത്ത ബസ് സ്റ്റോപ്പിൽ ബസ്സുകാത്തു നില്ക്കാൻ, നാരായണൻ കുട്ടിയില്ലാത്ത ഓഫീസിൽ ജോലി ചെയ്യുവാൻ, നാരായണൻകുട്ടിയില്ലാത്ത കൻറീനിൽനിന്നും ഊണു കഴിക്കുവാൻ എല്ലാംതന്നെ എനിക്കു ബുദ്ധിമുട്ടായിരുന്നു. കഴിഞ്ഞ പന്ത്രണ്ടു വർഷത്തെ നിരന്തരമായ അത്തരം പരിചയങ്ങളും പെട്ടെന്നുള്ള അയാളുടെ തിരോധാനവും എന്നെ അത്രകണ്ടു ബാധിച്ചിരുന്നു.

മൂന്നാംദിവസം ഉച്ചതിരിഞ്ഞ് ഞാൻ പരേതന്റെ വീട്ടിലേക്കു കടന്നുചെന്നു.

എന്നെ കണ്ടതും, പെട്ടെന്ന് സരസ്വതി —നാരായണൻകുട്ടിയുടെ ഭാര്യ, പൊട്ടിക്കരയുവാൻ തുടങ്ങി. കഴിഞ്ഞ രണ്ടു ദിവസങ്ങളിലും ഞാനവിടേക്കു കടന്നുചെല്ലാതിരുന്നത് ഈ സാഹചര്യം ഒഴിവാക്കാനായിരുന്നു. പരേതനുമായി അടുത്തു ബന്ധപ്പെട്ടിരുന്ന ആരെയെങ്കിലും കാണുമ്പോൾ മനസ്സിൽ ചിറകെട്ടി നിറുത്തിയിരുന്ന ദുഃഖം അറിയാതെ അണമുറിഞ്ഞൊഴുകിപ്പോകുന്നു.

യൗവ്വനം കത്തിയമരുംമുമ്പേ വിധവയാകുവാനും ഒരു കുടുംബത്തിന്റെ ഭാവിഭാരം മുഴുവൻ സ്വന്തം ചുമലിലേക്ക് ഏറ്റുവാങ്ങുവാനും വിധിക്കപ്പെട്ട ഈ ഹതഭാഗ്യയെ എന്തുപറഞ്ഞാണ് ഞാൻ ആശ്വസിപ്പിക്കുക?

ഞാനാകെ ധർമ്മസങ്കടത്തിലായി. സരസ്വതി എന്നോടൊന്നും സംസാരിച്ചില്ല. തലയണയിൽ മുഖമമർത്തി അവർ തേങ്ങിക്കരഞ്ഞു. അവരൊന്നും പറയാതെതന്നെ എനിക്കെല്ലാമറിയാമായിരുന്നു.

ഇനി ആരാണിവർക്കൊരു തണൽ? ഒരു പ്രൈവറ്റുകമ്പനിയിലെ മൂന്നാം ക്ലാസ് ഉദ്യോഗസ്ഥന്റെ വിധവയ്ക്ക് മാനേജ്മെൻറിൽനിന്നും എന്തു പ്രതീക്ഷിക്കുവാനുണ്ട്? രണ്ടോ നാലോ ദിവസ

(ശേഷം 37-ാം പേജിൽ)



# നോവൽ

## നാലു്

ഡീസൽ എൻജിൻെറ വിളികേട്ടു. മഹേന്ദ്രൻ നോക്കി. അകലെ ഓവർബ്രിഡ്ജിൻെറ വളവുകഴിഞ്ഞു് വെളിച്ചത്തിൻെറ ഒരു ബിന്ദു. അതു നിമിഷങ്ങൾക്കുള്ളിൽ വലുതായിവന്നു. റെയിൽ പാളങ്ങളിലൂടെ ഘർഷണത്തിൻെറ ശബ്ദതാളങ്ങൾ.

ആളുകൾ തിരക്കിട്ടിറങ്ങുകയും കയറുകയും ചെയ്തു. അവരുടെ ഇടയിലൂടെ മഹേന്ദ്രൻ ധൃതിയിൽ നീങ്ങി. ഫസ്റ്റ്ക്ലാസ് കംപാർട്ടുമെൻറുകൾ രണ്ടെണ്ണമുണ്ടു്. എൻജിൻെറ തൊട്ടുപിറകിലുള്ള ഫസ്റ്റ് ക്ലാസ് കംപാർട്ടുമെൻറിൽ തിരക്കു് കുറവാണെന്നുകണ്ടു. മഹേന്ദ്രൻ ആദ്യം കയറി. അയാളുടെ വലിയ സ്യൂട്ട്കെയ്സും താങ്ങിപ്പിടിച്ചുകൊണ്ടു് രാമാനുജം പിറകേ കയറി.

കുങ്കുമം തൊട്ടു തുടിച്ച മുഖത്തെ നരച്ചുതുടങ്ങിയ മീശ...

കനത്ത മതിൽക്കെട്ടിനുള്ളിലെ ഊക്കൻ കെട്ടിടം. മുൻവാതിലിലെ ദാരുശില്പങ്ങൾ. രണ്ടാംനിലയിലേക്കുള്ള വളഞ്ഞുകയറുന്ന ഏണിപ്പടികൾ. മേൽത്തട്ടിൽ ഞാന്നുകിടന്നാടുന്ന അലങ്കാരവിളക്കുകൾ. വിസ്തൃതമായ ഒഴിഞ്ഞ മുറികൾ. നീണ്ട ഇടനാഴികൾ...

എല്ലാം ഒരിക്കൽമാത്രം കണ്ട ആറുവയസ്സായ കുട്ടിയുടെ അദ്ഭുതം നിറഞ്ഞ മനസ്സ്.

ഇതു നമ്മുടെയല്ലേ അമ്മേ?

മകൻെറ ചോദ്യത്തിനു മറുപടി പറയാതെ ഭർത്താവിൻെറ പിറകേ ഗോപുരവാതിൽ കടന്ന യുവതി. അച്ഛനമ്മയും മകനുംകൂടി കുന്നിൻചരിവിലൂടെ കുതിരവണ്ടിയിലെ മടക്കയാത്ര. അമ്മയുടെ നിറഞ്ഞ മിഴികൾ. അച്ഛൻെറ ശാന്തമായ മുഖം.

അവ്യക്തമായ ബിംബങ്ങൾ ഒന്നിനു പിറകേ മറെറാന്നായി ചിതറിയ ചിത്രകഥകളായി രൂപംപൂണ്ടു. കോയിക്കൽ

# മൃത്യകന്യക

നാലു കൂപ്പേകളുള്ള കംപാർട്ടുമെൻറിൽ രണ്ടാമത്തേതിൽ ഒരാൾ മാത്രം. മഹേന്ദ്രനും രാമാനുജവും അതിൽ കയറിക്കൂടി. സ്യൂട്ട്കെയ്സുകളൊതുക്കിവച്ചു.

ദീർഘമായി കൂവിവിളിച്ചുകൊണ്ടു് ട്രെയിൻ ഇളകിനീങ്ങി. അല്പനേരത്തിനുള്ളിൽ അതിനു വേഗതയേറി.

"എത്ര മണിക്കാ സൗദാപേട്ടയിലെത്തുക?" മഹേന്ദ്രൻ ചോദിച്ചു.

"പത്തുമണി കഴിയണം."

"സ്റ്റേഷനടുത്തുതന്നെയാണോ വീടു്?"

"അല്ല. സ്റ്റേഷനിൽനിന്നും നാലഞ്ചു കിലോമീററുണ്ടു്. എട്ടുമണി കഴിഞ്ഞാപ്പിന്നെ ബസ്സുണ്ടാവില്ല. നടക്കണം. അല്ലെങ്കിൽ ടാക്സി പിടിക്കണം."

മഹേന്ദ്രൻ ഒരു സിഗററു കൊളുത്തി. അപ്പോഴേക്കും ടി. ടി. ആർ. കടന്നുവന്നു. രാമാനുജത്തിൻെറ സെക്കൻഡ് ക്ലാസ് ടിക്കററു കാണിച്ചു. ബാക്കി തുക കൊടുത്തു.

ടി. ടി. ആർ. പൊയ്ക്കഴിഞ്ഞപ്പോൾ മഹേന്ദ്രൻ ചാരിയിരുന്നു. അന്നു നാലുമണിക്കു തുടങ്ങിയ യാത്ര ഇപ്പോൾ ഇവിടെവരെയെത്തിയിരിക്കുന്നു. കടുത്ത ക്ഷീണം തോന്നി. സിഗററുകുററി പുറത്തേക്കെറിഞ്ഞിട്ടു് ചാരിക്കിടന്നു. കണ്ണുകൾ അറിയാതെ അടഞ്ഞു.

കരിങ്കൽ കൊണ്ടുള്ള കനത്ത മതിൽക്കെട്ടു്. കിഴക്കുവശത്തെ ഗോപുരവാതിൽ. ഇരുവശത്തും തുമ്പിക്കൈ ഉയർത്തി നിൽക്കുന്ന കൊമ്പനാനകളുടെ കൊത്തിവച്ച ശില്പം. ഗോപുരവാതിൽ കാവൽക്കാരനായ മനുഷ്യൻ...വിൽ കുടുക്കനിട്ടു്

കൊട്ടാരത്തിലെ അവകാശിയായ ചെറുപ്പക്കാരൻ ഓർമ്മകളിൽ അസ്വസ്ഥനായി മയക്കത്തിൽനിന്നും ഞെട്ടിയുണർന്നു. ഉണർന്നനിമിഷങ്ങളിൽ തന്നെ എന്തോ പ്രത്യേകത അയാൾ ശ്രദ്ധിച്ചു. ആദ്യം അതെന്തെന്നു മനസ്സിലായില്ല. എതിരെയുള്ള ബർത്തിൽ രാമാനുജം സുഖമായി കിടന്നുറങ്ങുന്നുണ്ടു്. ആ കൂപ്പേയിൽ തങ്ങൾ രണ്ടുപേരല്ലാതെ മററാരുമില്ല. മഹേന്ദ്രൻ സാവധാനം എഴുന്നേററു് ഷട്ടർ ഉയർത്തിവച്ചു. കനത്ത ഇരുട്ടു്. തികഞ്ഞനിശബ്ദത. ട്രെയിൻ വല്ല ക്രോസിങ്ങിനും നിറുത്തിയാതാകണമെന്നു തോന്നി. പക്ഷേ, ആൾക്കാരുടെയോ, എൻജിൻെറയോ എന്തൊക്കെയോ ശബ്ദംപോലും കേൾക്കാനില്ല. കൂപ്പേയുടെ വാതിൽ ഒരു വശത്തേക്കു തള്ളിനീക്കി മഹേന്ദ്രൻ കംപാർട്ട്മെൻറിൻെറ ഇടനാഴിയിലേക്കു കടന്നു. ഇടനാഴിയിലൂടെ അയാൾ പുറത്തേക്കുള്ള വാതിലിനടുത്തേക്കു ധൃതിയിൽ ചെന്നു. പൂട്ടിയിട്ടിരുന്നവാതിൽ ബലം പ്രയോഗിച്ചു തുറന്നു് പുറത്തേക്കു നോക്കി. ട്രെയിൻ നിന്നിരിക്കുകയാണു്. യാത്രക്കാരിൽ പലരും ട്രാക്കിൻെറ വശത്തിറങ്ങി ഗ്രൂപ്പുതിരിഞ്ഞു് എന്തൊക്കെയോ പറയുന്നു. മഹേന്ദ്രൻ താഴോട്ടിറങ്ങി. തൊട്ടടുത്തുതന്നെ രണ്ടുപേർ സംസാരിച്ചുകൊണ്ടു നിൽക്കുന്നു.

"എന്തേ, എന്തുപററി?"

ഇരുവരിൽ പൊക്കംകുറഞ്ഞ കറുത്ത മനുഷ്യൻ മഹേന്ദ്രനെ നോക്കി.

"നല്ല ഉറക്കമായിരുന്നു അല്ലേ. അതുകൊണ്ടാണറിയാഞ്ഞതു്."

"എന്താണു കാര്യം?" മഹേന്ദ്രൻ അന്വേഷിച്ചു.

"എൻജിനു് എന്തോ കേടാണത്രേ. അടുത്ത സ്റ്റേഷനിലേക്കു് ഇവിടെനിന്നും പതിന്നാലു കിലോമീററുണ്ടു്. അങ്ങോട്ടാളുപോയി വിവരമറിയിച്ചു് ഈറോഡിൽനിന്നും വേറെ എൻജിൻ വന്നാലേ ട്രെയിൻ പോവത്തൊള്ളൂ."

ഒരുമിച്ചു് ഒററശ്വാസത്തിലെന്നപോലെ അയാൾ കാര്യം പറഞ്ഞുതീർത്തു. അതു കേട്ടിട്ടു് മഹേന്ദ്രൻ അല്പനേരം ഒന്നും മിണ്ടിയില്ല. ഇതെന്തൊരു ഗ്രഹപ്പിഴ. യാത്ര പുറപ്പെട്ടതിൽപ്പിന്നെ എല്ലാം മുടക്കംമാത്രം. എല്ലാത്തിൻെറയും ഉദ്ദേശ്യം തൻെറ യാത്ര മുടക്കുകയാവണം. മഹേന്ദ്രൻ അരിശത്തോടെ ഓർത്തു.

മഹേന്ദ്രൻ എൻജിനെ സമീപിച്ചു.

"എന്തുപററി?" അയാൾ എൻജിൻ ഡ്രൈവറോടു ചോദിച്ചു.

"എന്താണെന്നറിയില്ല. കുറച്ചുമുൻപേ എൻജിൻെറ സ്പീഡ് കുറഞ്ഞതുപോലെ തോന്നി. ഇവിടെ വന്നപ്പോൾ നിൽക്കുകയും ചെയ്തു. അത്ര തന്നെ."

"എൻജിനു് എന്തുതകരാറാണു്?"

എൻജിൻ ഡ്രൈവറുടെ മുഖത്തു് അരിശത്തിൻെറ ഭാവം.

"അതാണു് എനിക്കു മനസ്സിലാവാത്തതു്. ഞാൻ പഠിച്ച പണി പതിനെട്ടും നോക്കി. രക്ഷയില്ല. എൻജിൻെറ തകരാറു് എന്താണെന്നുപോലും എനിക്കു മനസ്സിലാവുന്നില്ല. എന്തെങ്കിലും തകരാറുള്ളതായി ഒരു സൂചനപോലുമില്ല."

"അപ്പോപ്പിന്നെ എന്തുചെയ്യാൻപോകുന്നു?" മഹേന്ദ്രൻ ചോദിച്ചു.

എൻജിൻ ഡ്രൈവർ ഒന്നും മറുപടി പറയാതെ രക്ഷയില്ലായെന്ന അർത്ഥത്തിൽ തോളുകുലുക്കി. പിന്നെയും എന്തൊക്കെയോ ചോദിക്കണമെന്നു തോന്നിയെങ്കിലും മഹേന്ദ്രൻ അവിടെ നിൽക്കാതെ തിരിഞ്ഞു നടന്നു. പോവുന്നവഴിയിൽ യാത്രക്കാരുടെ ഉച്ചത്തിലുള്ള വർത്തമാനം കേൾക്കാമായിരുന്നു.

## ശ്യാമപ്രസാദ്

"രാമാനുജം എഴുന്നേൽക്കു്." മഹേന്ദ്രൻ രാമാനുജത്തിൻെറ തോളിൽ തട്ടി. പല തവണ വിളിച്ചപ്പോഴാണു് അയാൾ കണ്ണുതുറന്നതു്.

"എന്താ സർ?" ഉറക്കപ്പിച്ചിലെന്നപോലെ അയാൾ ചോദിച്ചു.

"ട്രെയിൻ നിന്നിരിക്കുകയാണു്. എൻജിനെന്തോ കേടാണെന്നു്."

രാമാനുജത്തിൻെറ ഉറക്കപ്പിച്ചു് പെട്ടെന്നു മാറിയതുപോലെ തോന്നി. അയാൾ ചാടിപ്പിടഞ്ഞെഴുന്നേററു.

"അപ്പോപ്പിന്നെ നമ്മളെങ്ങനെപോവും?" രാമാനുജത്തിൻെറ സ്വരത്തിൽ ഉൽക്കണ്ഠ പ്രകടമായിരുന്നു.

"പോവാൻ പററില്ല, രാമാനുജം."



മഹേന്ദ്രൻ ഒരു കൊച്ചുകുട്ടിയോടെന്നവണ്ണം പറഞ്ഞു മനസ്സിലാക്കിക്കൊടുക്കാൻ ശ്രമിച്ചു: "അടുത്ത സ്റ്റേഷനിലേക്കു് പതിന്നാലു കിലോ മീററർ ദൂരമുണ്ടെന്നാണു് പറഞ്ഞുകേട്ടതു്. അവിടെ ആളെ അയച്ചു വിവരമറിയിച്ചു് ഈറോഡിൽനിന്നു വേറെ എൻജിൻവരാതെ ഈ ട്രെയിൻ പോവില്ല."

അപ്പറഞ്ഞതു രാമാനുജം ശ്രദ്ധിച്ചുകേട്ടു. അയാളുടെ മുഖത്തു പരിഭ്രമം.

"സർ—"അയാൾ എന്തോ പറയാനാരംഭിച്ചു് നിറുത്തി.

"എന്താ —രാമാനുജം? പറയൂ." രാമാനുജം എന്താണു പറയാൻ പോവുന്നതെന്നു, മഹേന്ദ്രൻ ഊഹിച്ചു.

"ഞാൻ അവിടെ എത്തിയില്ലെങ്കിൽ എല്ലാം മുടങ്ങും — സർ." രാമാനുജത്തിൻെറ ശബ്ദം പതറിയതുപോലെ തോന്നി.

"എനിക്കു മനസ്സിലാവുന്നുണ്ടു് ...ബട്ട് വി ആർ ഹെൽപ്ലെസ്. ഈ രാത്രിയിൽ ഒരു വാഹനവുമില്ലാതെ നമുക്കു് യാത്രപുറപ്പെടാൻ കഴിയുന്നതെങ്ങനെ?" അവൻെറ കണ്ണുകൾ നനഞ്ഞതുപോലെ തോന്നി.

"ഇവിടെനിന്നും, അടുത്ത സ്റ്റേഷനിലേക്കു് പതിന്നാലു കിലോമീററല്ലേ?" അവൻ പെട്ടെന്നു മുഖമുയർത്തി.

"അതേ—"അവൻ എന്താണു് ആ ചോദ്യംകൊണ്ടു് ഉദ്ദേശിക്കുന്നതെന്നു മനസ്സിലായില്ല.

"സർ..." അവൻ അപേക്ഷ നിഴലിക്കുന്ന ഭാവത്തോടെ മഹേന്ദ്രനെ നോക്കി: അടുത്തസ്റ്റേഷൻവരെ നടന്നാൽ അവിടെനിന്നും ടാക്സികിട്ടും. എൻെറ വീട്ടിലേക്കു് അടുത്ത സ്റ്റേഷനിൽനിന്നും അൻപതു കിലോമീററിൽ താഴയേഉള്ളൂ...' പൂർത്തിയാക്കാൻ അവനു കഴിഞ്ഞില്ല. 'നീ പറയുന്നതു്?

മഹേന്ദ്രൻ സംശയിച്ചു.

"അതേ—സർ. അങ്ങനെയാണെങ്കിൽ എനിക്കു പുലർച്ചയ്ക്കുമുൻപെങ്കിലും വീട്ടിലെത്താൻ പററും."

മഹേന്ദ്രൻ അല്പനേരം ആലോചിച്ചുനിന്നു. അവൻെറ പരിഭ്രമം മനസ്സിലാക്കാവുന്നതുമാത്രമാണു്.

"ശരി, രാമാനുജം അങ്ങനെയാവട്ടെ."

രാമാനുജത്തിൻെറ മുഖം തെളിഞ്ഞു. അവൻെറ മുഖത്തെ ഉൽക്കണ്ഠയും പരിഭ്രമവും കുറഞ്ഞുവന്നു. അവൻ ബാഗെടുത്തു.

"എങ്കിൽ...ഞാൻ പോവട്ടെ സർ," അവൻ യാത്ര ചോദിച്ചു. ആ നിമിഷത്തിലാണു് മഹേന്ദ്രൻ തീരുമാനമെടുത്തതു്.

മഹേന്ദ്രൻ വലിയ സ്യൂട്ട്കെയ്സെടുത്തു. ചെറിയ സ്യൂട്ട്കെയ്സ് ഇടതുകൈയിലെടുത്തു.

"കമോൺ ലെററസ് ഗോ." അയാൾ വാതിൽക്കലേക്കു നീങ്ങി.

"സർ!" രാമാനുജം വിളിച്ചു. അവനു മനസ്സിലായില്ല.

"നമുക്കൊരുമിച്ചു പോവാം. രാമാനുജം" മഹേന്ദ്രൻ പറഞ്ഞു: "എനിക്കും അത്യാവശ്യമായി നാളെ പുലർച്ചയ്ക്കു് ഒരിടത്തു് എത്തേണ്ടതുണ്ടു്. അടുത്ത സ്റ്റേഷനിൽനിന്നും നിനക്കു നിൻെറ വീട്ടിലേക്കും എനിക്കു് എൻെറ സ്ഥലത്തേക്കും പോവാൻ ടാക്സി കിട്ടുമെങ്കിൽ നമ്മുടെ പ്രശ്നം അവസാനിക്കുന്നു."

"കിട്ടും സർ. തീർച്ചയായും ടാക്സി കിട്ടും. ഞാൻ ആ സ്റ്റേഷനിൽ ഇതിനു മുമ്പു് ചെന്നിട്ടുണ്ടു്. അവിടെ ടാക്സികൾ കിടക്കുന്നതു കണ്ടിട്ടുണ്ടു്."

മഹേന്ദ്രൻ താഴെയിറങ്ങി. അയാളുടെ പിറകെ രാമാനുജവും. ട്രാക്കിൻെറ വശത്തിറങ്ങിനിന്ന യാത്രക്കാർ അവരെ ശ്രദ്ധിച്ചു. അവരിരുവരും ട്രാക്കിലൂടെ നടന്നകലുന്നതു് അദ്ഭുതത്തോടെ നോക്കിനിന്നു.

മഹേന്ദ്രൻ വാച്ചുനോക്കി. ഡയലിലെ തിളങ്ങുന്ന അക്കങ്ങൾ. പതിനൊന്നു് അൻപത്തഞ്ചു്. നടക്കാൻ തുടങ്ങിയിട്ടു് ഒന്നരമണിക്കൂർ കഴിഞ്ഞിരിക്കുന്നു. ഇനിയും ഒരു മണിക്കൂറിലേറെ നടക്കണം. ഉദ്ദേശം എട്ടോൻപതു കിലോമീററർ നടന്നു കാണണം. ഇത്രയുംദൂരം നടന്നിട്ടു് വളരെക്കാലമായി. അതു കൊണ്ടുതന്നെ കാലുകൾ തരിച്ചു തുടങ്ങിയിരിക്കുന്നു. അയാൾ രാമാനുജത്തിനെ ശ്രദ്ധിച്ചു. ഇത്രയുംനേരം നടന്നു കഴിഞ്ഞ ലക്ഷണം അവൻെറ മുഖത്തു കാണാനുണ്ടു്. പാവം. വിയർപ്പുചാലുകൾ ഒഴുകുന്ന തളർന്ന മുഖത്തു് കണ്ണുകൾ പാതിയടഞ്ഞ മട്ടാണു്.

"രാമാനുജം!" മഹേന്ദ്രൻ വിളിച്ചു. അവൻ അതു കേട്ട മട്ടില്ല. തലകുനിച്ചു് യാന്ത്രികമായി നടക്കുകയാണു്.

"രാമാനുജം" വീണ്ടും വിളിച്ചു. രാമാനുജം പതുക്കെ നിന്നു. അവൻ തളർന്ന കണ്ണുകൾകൊണ്ടു് മഹേന്ദ്രനെ നോക്കി. എന്തിനാണു വിളിച്ചതെന്നു് അവൻ ചോദിച്ചില്ല.

"എന്താ ക്ഷീണിച്ചുപോയോ?"

"ഓ-സാരമില്ല." അവൻ പതുക്കെ

ചിരിക്കാൻ ശ്രമിച്ചു. അവൻ വല്ലാതെ തളർന്നിരിക്കുന്നുവെന്നു തോന്നി.

"ദാ ആ കാണുന്ന കലുങ്കിൽ നമുക്കല്പ നേരമിരിക്കാം. ഒരു പതിനഞ്ചു മിനിട്ട നേരത്തെ റെസ്റ്റ്. പിന്നെ ഒരൊററ നടത്ത. ഒരു മണിക്കൂർകൊണ്ടു സ്റ്റേഷനിലെത്തും."

"നേരം വൈകിയാലോ?" അവൻ ചോദിച്ചു.

"സാരമില്ല വരൂ."

മഹേന്ദ്രൻ സ്യൂട്ട്കെയ്സുകൾ രണ്ടും കലുങ്കിൽ ചാരിവച്ചു. കലുങ്കിൻെറ മുകളിൽ ഇരുന്നു.

"വാ ഇരിക്ക്." നിർബന്ധത്തിനു വഴങ്ങിയിട്ടെന്നപോലെ രാമാനുജം ഇരുന്നു മഹേന്ദ്രൻ പോക്കററിൽനിന്നും സിഗററ് കെയ്സും ലൈററുമെടുത്തു. ലൈററർ കത്തിച്ചപ്പോഴുണ്ടായ മൃദുസംഗീതം കേട്ട് രാമാനുജം മുഖമുയർത്തി നോക്കി.

"സിഗററ്?" മഹേന്ദ്രൻ സിഗററ് കെയ്സും ലൈററും നീട്ടി. വേണ്ടെന്ന ഭാവത്തിൽ രാമാനുജം തലയാട്ടി.

മഹേന്ദ്രൻ സിഗാററ്കററി വലിച്ചെറിഞ്ഞു. തണുത്തകാററ് വീശിയടിച്ചു. ശരീരം വിറയ്ക്കുന്നതുപോലെ തോന്നി. അയാൾ കൂനിക്കൂടി ഒതുങ്ങിയിരുന്നു. വല്ലാത്തൊരു യാത്ര. അപശകുനം പിടിച്ച യാത്ര. ഉണ്ടായ തടസ്സങ്ങൾ യാദൃച്ഛികമാണ്. എങ്കിലും ട്രെയിൻ എൻജിൻ തകരാറായതുപോലെതന്നെ ടെയിനിൻെറ എൻജിനും തകരാറായിരിക്കുന്നു. ഫലത്തിൽ യാത്ര മുടങ്ങിയതുപോലെതന്നെ. കമലയുമായി യാത്രപറയുമ്പോൾ ഇങ്ങനെയൊരു ഗതികേടു വരുമെന്നു പ്രതീക്ഷിച്ചിരുന്നില്ല. ഞാനും കൂടി വരട്ടേയെന്ന് അവൾ ചോദിച്ചതു് ഇപ്പോഴും ഓർമ്മയുണ്ട്. ആ സമയത്തു് അവളുടെ മുഖത്തെ വിഷാദം.

അവൾ ഇപ്പോൾ എന്തുചെയ്യുകയായിരിക്കും. നൃത്തം കഴിഞ്ഞു് ഫ്ളാററിൽ തിരിച്ചെത്തി കിടക്കുന്നുണ്ടാവണം. അവളുടെ ഫ്ളാററിൽ അവൾ ശാന്തമായി കിടന്നുറങ്ങുന്നതു് മഹേന്ദ്രൻ മനസ്സിൽ സങ്കല്പിച്ചു. അവളുടെ ശാന്തവും കോമളവുമായ മുഖം മനസ്സിൽ തെളിഞ്ഞു.

എന്തോ ശബ്ദം കേട്ടതുപോലെ മഹേന്ദ്രനു തോന്നി. അയാൾ നോക്കി. അടുത്തു് രാമാനുജമില്ലെന്നു മനസ്സിലായി. അവൻ എവിടെപ്പോയി? ഒരുപക്ഷേ മൂത്രമൊഴിക്കാനോ മറേറാ പോയതാവണമെന്നൂഹിച്ചു. പാവം രാമാനുജം. ആശിച്ചാശിച്ച കല്യാണം തീരുമാനമായി സമയത്തിനെത്താൻ കഴിയാത്ത ഗതികേട്. മഹേന്ദ്രൻ ഒരുസിഗാററ്കൂടി കത്തിച്ചു. വിശ്രമം തൽക്കാലമവസാനിപ്പിക്കാം. ഇനി വേഗം നടക്കണം.

"രാമാനുജം!" മഹേന്ദ്രൻ വിളിച്ചു. അനക്കമില്ല. മഹേന്ദ്രൻ അല്പംകൂടി ഉച്ചത്തിൽ വിളിച്ചു. മറുപടിയില്ല. മഹേന്ദ്രൻ കലുങ്കിൽ നിന്നെഴുന്നേററു. ട്രാക്കിലൂടെ മൂന്നുനാലടി നടന്നു.

"രാമാനുജം!" അയാൾ വീണ്ടും വിളിച്ചു. യാതൊരനക്കവുമില്ല. അയാൾ ചുററും നോക്കി. അവൻ എവിടെപ്പോയി. മുൻപോട്ടു നീങ്ങിയപ്പോൾ കാൽ എന്തിലോ തട്ടി. കുനിഞ്ഞു് ലൈററർ കത്തിച്ചുനോക്കി. അതു രാമാനുജത്തിൻെറ ബാഗായിരുന്നു. അതെങ്ങനെ ട്രാക്കിൽ വന്നു? അയാൾ ബാഗെടുത്തു് തിരിഞ്ഞു് കലുങ്കിനടുത്തേക്കു നടക്കാനാഞ്ഞു.

രൂക്ഷമായ ഒരു ഗന്ധം പെട്ടെന്നു പ്രസരിച്ചതുപോലെ അയാൾക്കു തോന്നി. എന്തു ഗന്ധമാണതു്? അയാളുടെ നാസിക വിടർന്നു. ആ ഗന്ധം അയാൾക്കു മനസ്സിലായി. ചാണകത്തിൻെറ ഗന്ധം. വീശിയടിച്ച കാററിലൂടെ വരുന്ന ചാണകത്തിൻെറ രൂക്ഷഗന്ധം. ആ കാററിനു പെട്ടെന്നു ശക്തിയേറി വന്നതുപോലെ തോന്നി. അജ്ഞാതമായൊരു നിലവിളി കേട്ടതുപോലെ. ഒരുപക്ഷേ, അതു കാററിൻെറ ശബ്ദമോവാം.

മുൻപിൽ അല്പം അകലെ കലുങ്കിൻെറ അപ്പുറത്തായി ഒരു വെള്ളായം കണ്ടതുപോലെ മഹേന്ദ്രനു തോന്നി.

അയാൾ സൂക്ഷിച്ചുനോക്കി. ആദ്യം ഒന്നും വ്യക്തമായില്ല. അയാൾ സാവധാനം നീങ്ങി. വെണ്മയുടെ ഒരു അവ്യക്ത സ്വരൂപംപോലെ. അയാൾ കണ്ണിമയ്ക്കാതെ നോക്കി. അതു് ഒരു കാളയാണെന്നു തോന്നി. കൂററൻകാള. വെളുത്ത കൂററൻ കാള. അതു അനങ്ങാതെ നിശ്ചലമായി നിൽക്കുകയാണ്. ഈ രാത്രിയിൽ റെയിൽവേ ട്രാക്കിൻെറ സമീപം ഇങ്ങനെയൊരു കാള നിൽക്കുന്നതിൻെറ യാദൃച്ഛികതയെപ്പററി അയാൾ പെട്ടെന്നോർത്തു.

മഹേന്ദ്രൻ നോക്കിനിൽക്കെ തെളിഞ്ഞ രൂപം അവ്യക്തമായി. അതു് അവിടെനിന്നും പോയതാണോ. അതോ കാളയെന്നു തോന്നിയതും വെറും മിഥ്യാഭ്രമമാണോ. മഹേന്ദ്രൻ കലുങ്കിനടുത്തേക്കുനടന്നു. രാമാനുജത്തിൻെറ ബാഗ് കലുങ്കിൽവച്ചു.

പെട്ടെന്ന് പിറകിൽ നിന്നൊരു ശബ്ദം കേട്ടു. മഹേന്ദ്രൻ ഞെട്ടിത്തിരിഞ്ഞു. കൈയോങ്ങി തൻെറ നേരെ കുതിക്കുന്ന രൂപം കണ്ടു. ഉയർത്തി ചേർത്തുപിടിച്ച കൈകളിലെ ആയുധം കണ്ടു. ജ്വലിക്കുന്ന കണ്ണുകൾ. വിടർന്ന നാസിക. വായിൽനിന്നും നുരയൊഴുകിക്കൊണ്ടിരിക്കുന്നതു കണ്ടു.

അതു രാമാനുജത്തിൻെറ മുഖമാണെന്നു് മഹേന്ദ്രൻ അദ്ഭുതത്തോടെ കണ്ടു. അവൻെറ കൈകളിൽ കടന്നുപിടിച്ചു. അവൻെറ തൊണ്ടയിൽനിന്നും എന്തോ വികൃതമായ ശബ്ദങ്ങൾ കേട്ടു. അതു് ഒരു കാളയുടെ മുക്കറലിടൽപോലെ തോന്നി.

മഹേന്ദ്രൻ കടന്നു പിടിച്ച പിടിയിൽ അവൻ നിന്നു. അവൻെറ ശരീരം പെട്ടെന്നയഞ്ഞതായി മഹേന്ദ്രനു തോന്നി. ഉയർത്തിയ കൈകളിൽനിന്നും കത്തി താഴെ വീണു. കണ്ണുകളടഞ്ഞു. വികൃതമായ ശബ്ദം നിന്നു. മഹേന്ദ്രൻെറ കൈകളിൽ അവൻ കുഴഞ്ഞുവീണു.

കലുങ്കിൽ ചാരിക്കിടത്തിയ അവൻെറ മുഖത്തേക്ക് മഹേന്ദ്രൻ നോക്കിനിന്നു. എന്താണുണ്ടായതെന്നു മനസ്സിലാക്കാൻ കഴിയുന്നില്ല. രാമാനുജം പ്രജ്ഞയററു കിടക്കുന്നു. ഗാഢനിദ്രയിലെന്നപോലെ. അയാൾ അവനെ കുലുക്കിവിളിക്കാൻ തുടങ്ങി.

ഏതാണ്ട് പത്തുമിനിട്ട കഴിഞ്ഞപ്പോൾ രാമാനുജം കണ്ണുകൾ തുറന്നു.

"ക്ഷമിക്കണം സർ. ഞാനുറങ്ങിപ്പോയി. സമയം വൈകിയില്ലല്ലോ?" അവൻെറ വേവലാതി സമയം വൈകിയതിനെപ്പററിയാണ്. ഉറക്കത്തിൽ അവൻ ചെയ്തതൊന്നും ഓർമ്മിക്കുന്നില്ല.

"രാമാനുജം വല്ല സ്വപ്നവും കണ്ടോ?"

"ഇല്ല." അവൻ പറഞ്ഞു. "സാറെന്തേ ചോദിച്ചതു്?"

"ഹേയ്-ഒന്നുമില്ല."

മഹേന്ദ്രൻ കൂടുതൽ ഒന്നും ചോദിച്ചില്ല. നടന്ന സംഭവത്തിൻെറ അർത്ഥം തനിക്കുതന്നെ മനസ്സിലാവുന്നില്ല. വെറുതേ പറഞ്ഞു് അവനെ വിഷമിപ്പിക്കേണ്ട കാര്യമില്ല. മഹേന്ദ്രൻ എഴുന്നേററു.

"നമുക്കു നടക്കാം," അയാൾ വിളിച്ചു. അവർ ഒരുമിച്ചു നടന്നു. അപ്പോൾ പെട്ടെന്നൊരുകാര്യം മഹേന്ദ്രൻ ഓർത്തു. താൻ കണ്ട ആ കാളയ്ക്കു് ഒരു കൊമ്പുണ്ടായിരുന്നില്ല.

ഒന്നരമണിക്കൂർകൊണ്ട് അവർ റയിൽവേസ്റ്റേഷനിലെത്തി. രാമാനുജം പറഞ്ഞതു ശരിയായിരുന്നു. അവിടെ ഒന്നിലേറെ ടാക്സികൾ ഉണ്ടായിരുന്നു. മഹേന്ദ്രൻ രണ്ടു ടാക്സികൾ വിളിച്ചു. ഒന്നിൽ രാമാനുജം കയറി.

"അപ്പോൾ തിരിച്ചുവന്നിട്ടു കാണാം രാമാനുജം. വിവാഹത്തിനു് എൻെറ ആശംസകൾ." മഹേന്ദ്രൻ യാത്രപറഞ്ഞു. രാമാനുജത്തിൻെറ കാറ് നീങ്ങിയകന്നു കഴിഞ്ഞപ്പോൾ മഹേന്ദ്രൻ രണ്ടാമത്തെ, ടാക്സിയിൽ കയറി.

"പേരെന്താ?" മഹേന്ദ്രൻ ഡ്രൈവറോടു ചോദിച്ചു.

"കുപ്പസ്വാമി." ഇരുണ്ട നിറമുള്ള ചെറുപ്പക്കാരനായ ഡ്രൈവർ പറഞ്ഞു. ചാർജ്ജ് എത്രയുളവാകും?

"അയ്നൂററുപ്പിക സാർ."

"ശരി കുപ്പസ്വാമി." മഹേന്ദ്രൻ പറഞ്ഞു: "നാൻ ആയിരം രൂപ—എനക്കു സമ്മതം. ആനാൽ നീ ഒന്നുമട്ടും ശെയ്യണം."

കുപ്പസ്വാമി അന്തംവിട്ടിരുന്നു. അഞ്ഞൂറുപ്പികയ്ക്കു പകരം ആയിരം രൂപ.

"എന്ന സർ?"

"കാർ ഡ്രൈവുശെയ്റതു് നാൻ...' കുപ്പസ്വാമി അല്പനേരം മഹേന്ദ്രനെ ശ്രദ്ധിച്ചു. കുഴപ്പക്കാരനാണെന്നു തോന്നുന്നില്ല.

"സമ്മതം സർ."

"ഗുഡ്."

മഹേന്ദ്രൻ ഡ്രൈവിങ് സീററിലിരുന്നു. കാർ സ്റ്റാർട്ടുചെയ്തു. സ്റ്റേഷനിൽനിന്നും കാർ പുറത്തുകടന്നു. രാത്രിയുടെ ഇരുട്ടിൽ കാറ് കോയമ്പത്തൂർ റോഡിലൂടെ വേഗത്തിൽ നീങ്ങി. (തുടരും)








# അവിടെ ക്രിസ്തു വന്നു.

ഡി. വിനയചന്ദ്രൻ

ക്രിസ്തുമസ്‌വന്നു  വന്നു ചെന്നുനിന്നു  കന്നിമേറാ മാക്കററിൽ  [ഹല്ലേലൂയ്യാസ്തോത്രം]
ക്രിസ്തുമസ്‌വന്നു  ഇടംവലം കടചുററി
ഇറങ്ങുന്നു കയറുന്നു  കന്നിമേറാ മാക്കററിൽ  [ഹല്ലേലൂയ്യാസ്തോത്രം]
മറിയം ഈശോയുംവന്നു  ചൊടിച്ചുപാഞ്ഞലറുന്നു  കന്നിമേറാ മാക്കററിൽ  [ഹല്ലേലൂയ്യാസ്തോത്രം]
മറിയം ഈശോയും വന്നു  ആൾക്കൂട്ടത്തെയടിക്കുന്നു
അടിച്ചടിച്ചോടിക്കുന്നു  കന്നിമേറാ മാക്കററിൽ  [ഹല്ലേലൂയ്യാസ്തോത്രം]
മറിയം ഈശോയും വന്നു  ചരക്കെല്ലാം എടുക്കുന്നു
വാരിവാരിയെറിയുന്നു  കന്നിമേറാ മാക്കററിൽ  [ഹല്ലേലൂയ്യാസ്തോത്രം]
കന്നിമേറാ മാർക്കററിലേ മറിയം ഈശോയും വന്നു

## കടങ്കഥ

(33-ാം പേജിൽനിന്നു തുടർച്ച)

ങ്ങൾക്കുള്ളിൽ താമസിക്കുന്ന വീടും ഒഴിഞ്ഞുകൊടുക്കേണ്ടിവരും. അതുകൂടി കഴിഞ്ഞാൽ ഇവർ എങ്ങോട്ടുപോകും?

ആരുണ്ടിവർക്കൊരു താങ്ങ്? വന്ന വഴിയേ തലയും കുമ്പിട്ട് ഇല്ലത്തേക്കു മടങ്ങിപ്പോകുവാനോ? പണ്ടേ കൊട്ടിയടച്ച ഇല്ലത്തിൻെറ വാതിൽ ഇവർക്കു വേണ്ടി തുറക്കപ്പെടുമോ? അത്തരമൊരു കീഴടങ്ങലിനു് സരസ്വതി തയ്യാറാകുമോ?

ഇങ്ങനെ ഓരോന്നോർത്തു് ഏങ്ങലടികൾക്കൊപ്പം ഉയർന്നുതാഴുന്ന അവരുടെ ചുമലിലേക്ക് നോക്കി നിസ്സഹായനായി ഞാൻ നിന്നു.

രണ്ടുവയസ്സായ അവരുടെ ഒന്നുമറിയാത്തകുട്ടി ഉമ്മറത്തിരുന്നു പമ്പരംകറക്കി.

അവൻെറ കുഞ്ഞിക്കൈകളിലേക്കുനോക്കവേ എന്തൊക്കെയോ വേദനിപ്പിക്കുന്ന ചിന്തകൾ എൻെറ മനസ്സിൽ വന്നുനിറഞ്ഞു.

"സരസ്വതി എഴുന്നേൽക്കൂ. എഴുന്നേററു മുഖം കഴുകൂ," ഒടുവിൽ ഞാൻ പറഞ്ഞു. എങ്കിലും അവർ എണീററില്ല. മുഖം കഴുകിയില്ല.

ഉമ്മറത്തിറങ്ങി ഏറെനേരം ഞാൻ വെറുതെനിന്നു.

ചിന്തകളുടെ ഭാരം എന്നെ തളർത്തി. ഒടുവിൽ അകത്തു് സരസ്വതി എഴുന്നേൽക്കുന്നതു് ഞാനറിഞ്ഞു. അല്പനേരം കഴിഞ്ഞു് അവർ കതകിനുവെളിയിൽ വന്നു.

അഴിഞ്ഞുലഞ്ഞമുടി, കരഞ്ഞു കലങ്ങിയ മിഴികൾ. അനാഥത്വത്തിൻെറ ഇരുൾ പരന്ന മുഖം.

അവരുടെ കണ്ണുകളിലെ നിസ്സഹായതയിലേക്കു നോക്കിക്കൊണ്ട് ഞാൻ പറഞ്ഞു:

"സരസ്വതി എൻെറകൂടെ വീട്ടിലേക്കു പോരൂ. നിങ്ങൾക്കു ഞാനുണ്ട്."

പിന്നീട് അവരുടെ പ്രതികരണമറിയുവാൻ കൂട്ടാക്കാതെ ഉമ്മറത്തിരുന്ന കുട്ടിയെ എടുത്തു്, മുററത്തിറങ്ങി ഞാൻ നിരത്തിലേക്കു നടന്നു.

എനിക്കു പിറകിൽ വീടുപൂട്ടി, ഒതുക്കുകൾ ഇറങ്ങി, കരഞ്ഞു കലങ്ങിയ മിഴികളോടെ സരസ്വതി നടന്നുവന്നു.

നിരത്തിലിറങ്ങി പുറകോട്ടു തിരിഞ്ഞു നോക്കവേ—

ഒരു ഞെട്ടലോടെ ഞാനറിഞ്ഞു അവക്ക് എൻെറ ഭാര്യയുടെ മുഖമായിരുന്നുവെന്ന്.

# നോവൽ

## അൻപത്തിരണ്ട്




**സാറാ തോമസ്**

"ഒരുവഷത്തെ പഠിത്തം പോയി എന്നുള്ളത് ഒരുവലിയ നഷ്ടം തന്നെയാണ്. പക്ഷേ, അതുകൊണ്ട് ഇത്രകണ്ട നിരാശപ്പെട്ടാൽ—"

"ഒരുവർഷം മാത്രമാണു നഷ്ടപ്പെട്ടിരുന്നതെങ്കിൽ—വേണ്ട. കഴിഞ്ഞതൊന്നും ഓർമ്മിക്കാതിരിക്കുന്നതാണു നല്ലത്."

കഠിന വ്യഥയാലെന്നപോലെ ആ മുഖം വിളറിക്കഴിഞ്ഞു. നിറഞ്ഞിരുന്ന കണ്ണുകൾ ഒളിക്കാൻ ബദ്ധപ്പെടുകയായിരുന്നു. ദുരൂഹമായ ഒരു കഥ കേട്ടപോലെ മിഴിച്ചിരിക്കാനേ കഴിഞ്ഞുള്ളു. പഠിത്തത്തിലപ്പുറം എന്തു നഷ്ടം സംഭവിച്ചു എന്നാണ്. ഒരുപക്ഷേ പ്രിയപ്പെട്ട ആരെങ്കിലും മരിച്ചിരിക്കുമോ? അല്ലെങ്കിലും സാവിത്രിയെക്കുറിച്ചുള്ള തന്റെ അറിവ് എത്ര പരിമിതമാണ്. തന്റെ മനസ്സിലെ നിറവും മിഴിവും ഉള്ള ഓർമ്മകൾ എല്ലാം അവളെക്കുറിച്ചുള്ളതാണെങ്കിൽക്കൂടിയും— ഏതായാലും അവരം പറഞ്ഞതുപോലെ ഓർമ്മിക്കാൻ ഇഷ്ടപ്പെടാത്ത ഒന്ന്. പകരമായ ഒന്നിനെപ്പററിയും സംസാരിക്കേണ്ട സന്ദർഭമല്ലല്ലോ ഇത്. മുഖത്ത് തെളിവു വരുത്തിപ്പറഞ്ഞു.

"നോക്കു—എനിക്കു ഇന്ന് ഒരു സുദിനമാണ്—വളരെനാളുകൾക്കൂടി ഒരു പഴയ സുഹൃത്തിനെ കാണുകയല്ലേ. ഞാൻ സുഹൃത്ത് എന്നുതന്നെ, വിളിക്കുകയാണ്."

അവൾ ചിരിച്ചു. ആ വാക്കുകൾക്കു കൂടുതൽ ഉറപ്പു നൽകിക്കൊണ്ടെന്നപോലെ. തങ്ങളുടെ സംസാരം തടസ്സമില്ലാതെ ഒഴുകുകയായിരുന്നു.

സാവിത്രിയെക്കുറിച്ചുള്ള വിവരങ്ങൾ അറിയാനായിരുന്നു ആകാംക്ഷ.

കാമ്പസിന്റെ ഏററവും പുറകിലുള്ള പോസ്റ്റ്ഗ്രാഡ്വേററ്സിന്റെ ക്വാർട്ടേഴ്സിലാണ് താമസം. ക്വാർട്ടേഴ്സ് എന്നു പറഞ്ഞാൽ ഒരു മുറിയും ഒരടുക്കളയും അത്യാവശ്യ വീട്ടു സാധനങ്ങളും. മനസ്സിണങ്ങിയ ഒരു കൂട്ടുകാരിയുണ്ടെങ്കിൽ താമസിക്കാൻ ബഹുസുഖം. പക്ഷേ, തൽക്കാലം മിസസ് ഡോക്ടർ അഗർവാളാണ് കൂടെ താമസം. ഗുണവുമില്ല ദോഷവുമില്ല. ഒരടുക്കളയിൽ രണ്ടു പാചകം. ഒരടുപ്പിൽ ചോറും കറിയും ഒരടുപ്പിൽ ചപ്പാത്തിയും. ആവശ്യത്തിനു മാത്രമുള്ള സംസാരം. ചിലപ്പോൾ അതും ഇല്ല. ആദ്യമൊക്കെ ഒരുവക ശ്വാസംമുട്ടലായിരുന്നു. ഇപ്പോൾ അങ്ങനെ ജീവിക്കാൻ പരിചയിച്ചിരിക്കുന്നു. എങ്കിലും വീക്കെൻഡുകളിൽ അവരുടെ ഭർത്താവു വന്നു കൊണ്ടുപോകുമ്പോൾ തനിയെ കഴിയാൻ ബുദ്ധിമുട്ടാണ്.

"കുഞ്ഞിക്കണ്ണനോ?"

എല്ലാം വിസ്തരിച്ചുകഴിഞ്ഞപ്പോൾ മനസ്സിൽ ഒരു ഭാരക്കുറവുപോലെ.

"ഇവിടെ വന്നപ്പോൾ തുടങ്ങി. ഒരു കൂട്ടില്ലാതെ വിഷമിക്കയായിരുന്നു."

സാവിത്രിയുടെ മുഖത്ത് ഒരു സംതൃപ്തിയുടെ പുഞ്ചിരി.

സമയം പോയതറിഞ്ഞില്ല. കൻറീനിന്റെ പുറത്തു കടന്നപ്പോൾ കാമ്പസിലേക്കുള്ളവഴി ഏറക്കുറെ വിജനമായിക്കഴിഞ്ഞിരുന്നു. കമ്പിളിക്കുപ്പായത്തിനുള്ളിലേക്ക് അരിച്ചെത്തുന്ന തണുപ്പ്. മെയിൻ ഹോസ്ററലിന്റെ മുമ്പിൽക്കൂടി സാവിത്രി ക്വാർട്ടേഴ്സിലേക്കുള്ള വഴി തിരിഞ്ഞപ്പോൾ ഒപ്പം നടന്നു.

കുഞ്ഞിക്കണ്ണൻ പൊയ്ക്കോളൂ. നേരം കുറെയായില്ലേ. ഇന്നത്തെ പഠിത്തം ഞാൻകാരണം അങ്ങനെ മുടങ്ങി, ഇല്ലേ?"

"സാരമില്ല—ഇന്ന് ഒരു വിശേഷദിവസമാണല്ലോ. ഏതായാലും ഞാനുംകൂടെ വരുന്നുണ്ട്. നേരം നല്ലപോലെ വൈകി. ഈ സമയം പെൺകുട്ടികൾ തനിച്ചു നടക്കുന്നതു സേഫ് അല്ല."

സാവിത്രിയുടെ ക്വാർട്ടേഴ്സിന്റെ നടയിൽ കൊണ്ടുവിട്ടിട്ട് മടങ്ങിയപ്പോഴാണ് അതുവരെ മനസ്സിനെ കീഴ്പ്പെടുത്തിയ മാസ്മരിക ശക്തിയിൽ നിന്നും വിടുതൽ കിട്ടിയത്. ഇനി തമ്മിൽ കാണുന്നതിനെപ്പററി ഒന്നും പറഞ്ഞുവച്ചില്ലല്ലോ എന്ന് ഓർത്തതും അപ്പോഴാണ്. അങ്ങനെ ഒരു വലിയ സന്തോഷത്തിനുശേഷം ഒരു നേരിയ മനസ്താപവുമായിട്ടാണ് തിരിച്ചു മുറിയിൽ എത്തിയത്.

ദിവസങ്ങൾ ഒന്നൊന്നായി കഴിഞ്ഞപ്പോൾ മനസ്താപം ഏറിവരുന്നതുപോലെ. സാവിത്രിയെ എങ്ങും കണ്ടതേയില്ല. പക്ഷേ, അടുത്ത ശനിയാഴ്ച ലൈബ്രറിയിൽ ചെന്നപ്പോൾ അന്നുകണ്ട അതേ സ്ഥാനത്ത് സാവിത്രി. തന്നെ കണ്ടതും മുഖത്തു പ്രസാദം.

"എന്തോ കുഞ്ഞിക്കണ്ണനെ ഇന്ന് ഇവിടെ വന്നാൽ കാണാൻ കഴിയുമെന്നു തോന്നി."

അങ്ങനെ അതൊരു പതിവായിത്തീന്നു. ചിലപ്പോൾ കുറച്ചുനേരം നടന്നുവെന്നിരിക്കും. സാവിത്രിക്ക് ഹോസ്റ്റലിലെ ഒരുക്കൂട്ടം വിശേഷങ്ങൾ പറയാനുണ്ടാവും. കേൾക്കാനുള്ള പൂതി തന്റെ മനസ്സിലും. അങ്ങനെ നടന്നും നിന്നും ഒരുമിച്ചുള്ള സമയം ആവുന്നതും ദീർഘിപ്പിച്ച് ക്വാർട്ടേഴ്സിലേക്കുള്ള തിരിവുവരെ കൂടെ കൊണ്ടുവിട്ടിട്ട് മടങ്ങുകയും ചെയ്യും. വളരെ തണുപ്പുള്ള രാത്രി ദിവസങ്ങളിൽ കൻറീനിൽ കയറി ചായയുടെ ചൂട് ആസ്വദിച്ച് സംസാരിക്കാമെന്ന് അഭിപ്രായപ്പെട്ടാൽ സാവിത്രി എളുപ്പമൊന്നും വഴങ്ങുകയില്ല.

"വേണ്ട, വേണ്ട. ചായ മാത്രം എന്നു വിചാരിച്ചു കയറും. പിന്നെ ചപ്പാത്തി പക്കോടാ—അങ്ങനെ പലതും പുറമേ ഓർഡർ ചെയ്തുപോകും. അങ്ങനെ മൂന്നു നാലുരൂപ ചെലവ്. എനിക്ക് കുഞ്ഞിക്കണ്ണന്റെ കോശസ്ഥിതി അറിവുള്ളതല്ലേ. വരൂ നമുക്ക് ആ പാർവാലയുടെ മുംഫല്ലി'യാണ് നല്ലത്."

പലപ്പോഴും ലൈബ്രറിയിൽ നിന്നിറങ്ങി കാമ്പസിനു വെളിയിൽച്ചെന്ന് ഉന്തുവണ്ടിക്കാരന്റെ ചൂടു കപ്പലണ്ടി വാങ്ങി കൊറിച്ചുകൊണ്ടാണ് തിരിച്ചു നടപ്പ്. നടപ്പിന്റെ കാര്യംപോലെ തിന്നുന്നതും സാവധാനത്തിലാണ്. സാവിത്രിയുടെ ക്വാർട്ടേഴ്സിന്റെ മുമ്പിലെ തിരിവ് എത്തുമ്പോഴും കൈയിൽ ഒരു പിടി കപ്പലണ്ടി ബാക്കി കാണും. "ഇതും കൂടി തീർത്തിട്ട് പിരിയാം. എന്താ."

തന്റെ മനസ്സിലെ ആഗ്രഹം സാവിത്രി പറഞ്ഞുകഴിഞ്ഞ് ഒന്നിച്ചുള്ള നിമിഷങ്ങൾ അങ്ങനെ ദീർഘിച്ചുപോകുന്നത് മനപ്പൂർവ്വമായിരുന്നോ? സ്റൈറപ്പെൻഡ് കിട്ടിയാലുടൻ കരോൾ ബാഗിലേക്കുള്ള യാത്രയും ഒരുമിച്ചായിരുന്നു. സാവിത്രിക്കു ചില സാധനങ്ങൾ വാങ്ങാനുണ്ടാവും.

"കുഞ്ഞിക്കണ്ണൻ കൂട്ടിനുള്ളതു് എത്ര ആശ്വാസമാണെന്നോ. സൗകര്യമൊത്തു ഷോപ്പിങ്ങിൽ ഒരു കൂട്ടുകിട്ടുന്നതു് വലിയ പ്രയാസമുള്ളകാര്യമാണ്." കാദരിക്കായുടെ ബുക്ക്സ്റ്റാളിൽ കയറുന്നതും സാവിത്രിക്കു രസമുള്ള കാര്യമായിരുന്നു. തങ്ങളെ ഒന്നിച്ച് ആദ്യമായികണ്ട ദിവസംതന്നെ കാദരിക്കാ ചിരിച്ചുകൊണ്ടു പറഞ്ഞു:

"അങ്ങനെ നിങ്ങൾക്ക് ഒരു കൂട്ടുകിട്ടി ഇല്ലേ?"

"എനിക്കും" എന്ന് സാവിത്രി ഒപ്പം ചേർന്നു പറഞ്ഞപ്പോൾ മനസ്സിലുണ്ടായ ആഹ്ളാദം!"

തനിക്ക്, കുഞ്ഞിക്കണ്ണന് നാലുപേരുടെ മുമ്പിൽ അഭിമാനത്തോടെ എടുത്തുപറയാൻ ഒരു സുഹൃത്ത്.

പതിവുപോലെ ലൈബ്രറിയിൽനിന്നിറങ്ങി കപ്പലണ്ടിയുംവാങ്ങി കൊറിച്ചുകൊണ്ട് ക്വാർട്ടേഴ്സിലേക്കുള്ള തിരിവിൽ എത്തിയപ്പോൾ മണി എട്ടു കഴിഞ്ഞിരുന്നു. കമ്പിളിക്കുപ്പായത്തിനിടയിൽക്കൂടി അരിച്ചുകയറുന്ന തണുപ്പ്.

"ഈ നശിച്ച വിശപ്പില്ലായിരുന്നുവെങ്കിൽ ചെന്നാലുടൻ രസായിക്കുള്ളിൽ ചുരുണ്ടുകൂടി പഠിക്കാമായിരുന്നു. ഇനിയും ചോറുവേകുന്നതു നോക്കിയിരിക്കണമല്ലോ."

അറിയാതെ പറഞ്ഞുപോയി. "അതെന്താ എന്നും രാവിലെ ചോറു വയ്ക്കുകയല്ലേ പതിവ്."

"ഇന്ന് പതിവു മുടങ്ങി. എസ്സേ പ്രിപ്പേയർ ചെയ്തുവന്നപ്പോൾ സമയംപോയി. സാരമില്ല."

"കുഞ്ഞിക്കണ്ണൻ എന്റെകൂടെ പോന്നോളൂ. ഇന്നത്തെ അത്താഴം ഒന്നിച്ചാക്കാം. ഇപ്പോൾത്തന്നെ കഴിച്ചിട്ടുപോകാം.

"വേണ്ട വേണ്ട. അതു ശരിയല്ല. ആ മിസസ് അഗർവാൾ കണ്ടാൽത്തന്നെ..."

"അതിന് മിസസ് അഗർവാൾ അവിടെ ഉണ്ടായിട്ടുവേണ്ടേ? അല്ലെങ്കിലും റൂമിൽ ഫ്രണ്ട്സിനെ മീററ് ചെയ്യുന്നതു് ഇവിടെ നടപ്പുള്ള കാര്യമല്ലേ?"

എന്നിട്ടും മടിച്ചുനിന്നതേയുള്ളു. ഈ അസമയത്തു സാവിത്രിയുടെ മുറിയിൽ ചെല്ലുന്നതു്-നാട്ടിൽ സ്വപ്നംകാണാൻ കൂടി കഴിയാത്ത കാര്യം.

"എന്താ ആലോചിക്കുന്നതു്. എനിക്കു കുഞ്ഞിക്കണ്ണനെ വിശ്വാസമാണ്. അതു പോരേ?"

ആ കണ്ണുകൾക്ക് പ്രത്യേക ആജ്ഞാശക്തിയുള്ളതുപോലെ—കാലുകൾ മുന്നോട്ടുനീങ്ങി.

വിസ്താരമുള്ള മുറി. രണ്ടുപേർക്കു താമസിക്കാനുള്ള എല്ലാ സജ്ജീകരണങ്ങളും. മേശയുടെ നേർക്ക് തനിക്കു കസേര വലിച്ചിട്ടിട്ട് സാവിത്രി ഹീററർ സ്വിച്ചോൺ ചെയ്തു. "ഒരു കാൽ മണിക്കൂർ സമയം മതി." സാരിയുടെ പുറത്തു —ഒരു ടൌവ്വൽ പോലെ ചുററി ശ്രമം തുടങ്ങിക്കഴിഞ്ഞില്ല. എത്ര വേഗമാണ് പരിപ്പുകറിയും ടൊമാറേറാ കിച്ചടിയും തയ്യാറായതു്. തന്റെ തട്ടത്തിൽ പരിപ്പു വിളമ്പിക്കൊണ്ടിരുന്നപ്പോൾ ചിരിച്ചുകൊണ്ടു പറഞ്ഞു:

"ഞാൻ വലിയ വെപ്പുകാരിയായിരിക്കുമെന്നാണ് വിചാരം; ഇല്ലേ. ഉപ്പും എരിവും ഒക്കെ പാകത്തിനുണ്ടോ എന്നറിഞ്ഞുകൂടാ. നേരേ വെന്തിട്ടുകൂടി ഇല്ലെന്നാ തോന്നുന്നതു്."

"സാരമില്ല. തിരിഞ്ഞു കടിക്കാത്തതെന്തും തിന്നു ശീലിച്ചവനാണു ഞാൻ."

"ഞാനും. അമ്മ കൊണ്ടുവരുന്ന പഴങ്കഞ്ഞിയും തൊടിയിലെ കാന്താരിമുളകുമാണീ തടി."

വിശ്വസിക്കാനാവാതെ മുഖമുയർത്തി നോക്കി.

'പഴങ്കഞ്ഞിയും തൊടിയിലെ കാന്താരിയും' "വെറുതേ പറയുകയല്ലേ?"

തന്റെ മുൻപിൽ എളിമപ്പെടാനുള്ള അവസരങ്ങൾ ഉപയോഗപ്പെടുത്താൻ വിരുതേറുമെന്നറിയാമായിരുന്നു. തന്റെ മനസ്സിൽ ഇടയ്ക്കിടെ തല പൊക്കാറുള്ള അപകർഷബോധത്തെക്കുറിച്ച് തന്നെക്കാൾ ബോധവതിയാണെന്നുള്ള കാര്യവും! എങ്കിലും ഈ പറഞ്ഞതു് സത്യമെന്ന് വിശ്വസിക്കാൻ കഴിഞ്ഞില്ല.

"എന്ത്—ഞാൻ വെറുതേ പറഞ്ഞു എന്നാണോ? അമ്മ ഇല്ലത്ത് പണിക്കു പോയിരുന്നു എന്നുള്ളതോ അതോ ഞാൻ പഴങ്കഞ്ഞിയും കാന്താരിമുളകും കഴിച്ചാണ് വളർന്നെന്നുള്ളതോ? ഏതു ജാതിയിൽ ജനിച്ചാലും പാവങ്ങളുടെ കാര്യം ഏതാണ്ട് ഒരുപോലെതന്നെയാണ്. നിന്ദയും അവഗണനയും പട്ടിണിയും ഒക്കെത്തന്നെ. കുഞ്ഞിക്കണ്ണന് എന്നെക്കുറിച്ച് നേരേ അറിയാത്തതുകൊണ്ടാണ്."

"എന്നോട് പറഞ്ഞിട്ടില്ലല്ലോ."

"ശരിയാണ്. പറയണമെന്ന് പലപ്പോഴും തോന്നിയിട്ടുണ്ട്. പക്ഷേ, അത് അറിയാൻ ആഗ്രഹം ഉണ്ടെന്നു തോന്നുന്നില്ല. പിഞ്ഞാരൻ ചെന്നു മദ്ദളത്തോടു പറയുന്നതുപോലെ."

"എന്നെക്കുറിച്ച് എല്ലാം സാവിത്രിക്ക് അറിവുള്ളതാണല്ലോ. ഏതായാലും ഞങ്ങളൊക്കെ അനുഭവിക്കുന്നതിൽ കവിഞ്ഞുള്ള പതിത്വവും അവഗണനയും...."

"അതു് തോന്നലാണ്. സത്യം പറയട്ടെ. ഒരു ഷെഡ്യൂൾകാസ്റ്റായിരുന്നുവെങ്കിൽ എന്നാശിച്ച നിമിഷങ്ങളുണ്ടായിട്ടുണ്ട്. ഒന്നുമില്ലെങ്കിലും പഠിക്കാനുള്ള ഫീസിന് മററാരോടെങ്കിലും കിഴിയേണ്ടതില്ലല്ലോ. എന്റെ കഥ പറയാനാണെങ്കിൽ, നമ്മുടെ കൂടെ പഠിച്ച ആരുടെ ജീവിതത്തിലും ഇത്രയേറെ കുരുക്കുകൾ വീണിട്ടുണ്ടെന്നു തോന്നുന്നില്ല. കേൾക്കുമ്പോൾ എന്നെ വെറുത്തുപോകും."

"അതു ശരിയല്ല. സാവിത്രി ഇനിയും എന്റെ ഉള്ളു കണ്ടറിയാത്തതുകൊണ്ടാണ്. ഒരു കാരണവശാലും എനിക്ക് വെറുക്കാൻ കഴിയുമെന്നു തോന്നുന്നില്ല. ആ മനസ്സിന്റെ നന്മ ഞാൻ ശരിക്കും മനസ്സിലാക്കിയിട്ടുണ്ട്, എന്തായാലും എന്നോടു പറയൂ. ഇനിയും മാററിവയ്ക്കരുത്."

"ഇല്ല. പലപ്പോഴും മടിച്ചിട്ടുള്ളതാണ്. ഇനി നീട്ടിവയ്ക്കുന്നില്ല. എന്നെപ്പററിയുള്ള വിവരങ്ങൾ എല്ലാംതന്നെ കുഞ്ഞിക്കണ്ണൻ അറിയണം. എന്നിട്ട് എന്നെ മനസ്സിലാക്കാൻ ശ്രമിക്കൂ!"

അത്രമാത്രം! ജിജ്ഞാസയുടെ വീർപ്പുമുട്ടലോടെ കുഞ്ഞിക്കണ്ണൻ ആ മുഖത്തു കണ്ണുകൾ നട്ടിരുന്നുപോയി. "നോക്കൂ വടക്കൻ കേരളത്തിൽ അമ്പലത്തിനെ ചുററിപ്പററിയുള്ള ആളുകളുടെ ജീവിതങ്ങളെപ്പററി കുഞ്ഞിക്കണ്ണൻ വളരെയൊന്നും അറിയാനിടയില്ല. വയറു് ഒട്ടിയിട്ടാണെങ്കിലും കുളിച്ച് കുറിയിട്ട് നനച്ചുണങ്ങിയ വസ്ത്രങ്ങൾ ധരിച്ച് അമ്പലത്തിന്റെ ചുററുപാടും കാണുമ്പോൾ ആർക്കും ഞങ്ങളുടെ പ്രാരാബ്ധങ്ങളെക്കുറിച്ച് അറിവില്ല. അച്ഛനെകണ്ട ഓർമ്മയില്ല. അമ്മയും ഉണ്ണിമാമനും ചേച്ചിയും ഞാനുമടങ്ങിയ കുടുംബം ദിവസവും രണ്ടു നാഴി ഉണക്കലരിയുടെ ചോറ്, ആഴ്ചയിൽ നാഴി വെളിച്ചെണ്ണ, പിന്നെ ആർക്കെങ്കിലും പുഷ്പാഞ്ജലിക്ക് മാലകെട്ടിക്കൊടുക്കുമ്പോൾ കിട്ടുന്ന ചില്ലറത്തുട്ടുകൾ. ഇവവച്ച് കുടുംബം പുലർത്താൻ അമ്മപെട്ടപാട്— ഉണ്ണിമാമനാണെങ്കിൽ കാതുകേൾക്കാനോ സംസാരിക്കാനോ ആവില്ല. ആകെ ഒരു പണി ചെയ്യുമായിരുന്നു—അമ്മയ്ക്ക് പൂക്കൾ ശേഖരിച്ചു കൊടുക്കുക. ബാക്കി സമയം ആററുകടവിൽ ചെന്ന് ഓടക്കുഴൽ വായിക്കും. ചേച്ചിക്ക് വീട്ടുപരിപാലിക്കേണ്ടതുള്ളതുകൊണ്ട് പള്ളിക്കൂടത്തിന്റെ പടിവാതിൽപോലും കണ്ടിട്ടില്ല. നിലത്തെഴുത്താശാന്റെ വീട്ടിലെ പത്മിനി കൂട്ടായിരുന്നതുകൊണ്ട് ഞാൻ എഴുതി പഠിച്ചുതുടങ്ങി. നാലുക്ലാസ് എന്നെ പഠിപ്പിക്കാമെന്നുള്ള ആശാന്റെ ശുപാർശ കൊണ്ടുമാത്രം മിഡിൽസ്കൂളിൽ എത്തി. ഒടുവിൽ കരഞ്ഞുവിളിച്ച് ഹൈസ്കൂളിലേക്ക് കടന്നു. പത്താംക്ലാസുവരെ പഠിക്കണമെന്നു മാത്രമേ ആശിച്ചുള്ളു."

ഒരു പെറിയ അമ്പലവും പുഴക്കരയും. അമ്പലത്തിനരികെ ഓലമേഞ്ഞ ഒരു പഴയ വീടും പടിപ്പുരയും. അതിനുള്ളിൽ ഒരു ചെറിയ കുടുംബവും—മനസ്സിൽ മിഴിവു് പ്രാപിക്കുകയായിരുന്നു.

"വിധിയുടെ ക്രൂരമായ വിനോദം. ഉണ്ണിമാമനെ വിഷം തീണ്ടി. അർദ്ധരാത്രിതന്നെ എല്ലാം കഴിഞ്ഞു. അമ്മയുടെ ചിറകു് ഒടിഞ്ഞതുപോലെ ആയിരുന്നു. ചേച്ചിനിറഞ്ഞ യൗവ്വനത്തിൽ. വീട്ടിൽ ആൺതുണ കൂടിയില്ലാഞ്ഞാൽ...ഒരു മാസം തികഞ്ഞില്ല, മിഥുനമാസത്തിൽ കുലംകുത്തിയൊഴുകുന്ന പുഴ അമ്മയുടെ ജീവൻ അപഹരിച്ചു. (തുടരും)



# വേണ്ടാത്ത കുട്ടിക്ക്

## വി. ടി. ഇന്ദുചൂഡൻ

## രണ്ട്

**ക**ലവറയിലുള്ള ആൽബർട്ടിന്റെ ശവം കുറെനേരം നോക്കിനിന്നശേഷം ഇനി എന്തു ചെയ്യുമെന്ന് അയാൾ റോസിയോട് ചോദിച്ചു. റോസി ഒരു പദ്ധതി തയ്യാറാക്കി. അവരുടെ വീടിന്റെ പിന്നിൽ വിജനമായ ഒരു പറമ്പുണ്ട്. രാത്രി പന്ത്രണ്ടു മണികഴിഞ്ഞശേഷം അവിടെ ഒരു കുഴിമാന്തി ഭാര്യയും ഭർത്താവുംകൂടി ശവം പൊക്കിയെടുത്തു കൊണ്ടുപോയി മറവുചെയ്തു. കുഴപ്പമൊന്നും ഉണ്ടാവല്ലേ, ഈശ്വരാ, എന്ന് പ്രാർത്ഥിച്ചുകൊണ്ട് കിടന്നുറങ്ങി.

പക്ഷേ, നാശം! രാവിലെ നോക്കിയപ്പോൾ, അയൽപക്കത്തുള്ള ഏതോ പട്ടികൾ മണ്ണുമാന്തി ശവം കടിച്ചുവലിച്ചിരിക്കുന്നതായി കണ്ടു. കൂട്ടംകൂടിയ ചില ഗ്രാമീണർ വിവരം പൊലീസിൽ അറിയിച്ചു. പൊലീസിന്റെ പരിശോധനയിൽ മാർട്ടിന്റെ കലവറയിൽ ചോരയുടെ പാടുകൾ കണ്ടു.

സാൻഫ്രാൻസിസ്കോവിലേക്ക് രാവിലെ പണിക്കു പോയ മാർട്ടിൻ വൈകുന്നേരമായപ്പോഴേക്കും വിവരങ്ങൾ അറിഞ്ഞു. റോസി പൊലീസിന് മൊഴി കൊടുക്കുകയും ചെയ്തിരുന്നു. മാർട്ടിന്റെ ഉററ ചങ്ങാതിയാണ് വില്ലി. വില്ലിയുടെ സഹായത്തോടുകൂടി കളവായ ഒരു പാസ്പോർട്ട് ചമച്ച് മാർട്ടിൻ ആദ്യം ഹോങ് കോങ്ങിലേക്കും പിന്നീട് ഡെൽഹിയിലേക്കും വന്നു.

ഇത്രയും കേട്ടപ്പോൾ എന്റെ ധൈര്യം അസ്തമിച്ചു. ഇയാളെ കണ്ടുപിടിച്ചാൽ, ഞാൻ കൂടെയുള്ളപ്പോഴാണെങ്കിൽ, കൊലപ്പുള്ളിക്ക് അഭയം നൽകി എന്ന കുററത്തിന് വേണമെങ്കിൽ എന്നേയും പിടിക്കാമല്ലോ എന്നാണു ഞാൻ ഓർത്തുപോയത്.

പക്ഷേ, രണ്ടുദിവസംമുമ്പ് സാൻഫ്രാൻസിസ്കോവിൽനിന്ന് വില്ലി എഴുതിയ എഴുത്തിലെ ചില വിവരങ്ങൾ കൂടി മാർട്ടിൻ പറഞ്ഞപ്പോൾ അല്പം ആശ്വാസമായി.

പൊലീസിന്റെ അന്വേഷണത്തിൽ ആൽബർട്ടിനെ ബുധനാഴ്ചമുതൽ കാണാതായിട്ടുണ്ടെന്ന് വിവരം കിട്ടി. ശനിയാഴ്ചയാണല്ലോ അയാൾ ചത്തതായി പറയുന്നത്. ആൽബർട്ട് വിവാഹിതനായിരുന്നു. ഭാര്യയും ഒരു കുട്ടിയും അയാൾക്കുണ്ട്. മാർട്ടിന്റെ വീട്ടിൽനിന്ന് അല്പം ദൂരെയാണ് താമസം. ഡൗൺ ടൗണിൽ അയാൾക്ക് ഒരു ഷോപ്പുണ്ട്. രാവിലെ ഷോപ്പിൽപോയാൽ വൈകുന്നേരം വീട്ടിൽ തിരിച്ചെത്തും. അതാണു പതിവ്. ബുധനാഴ്ച രാവിലെ അയാൾ പതിവുപോലെ ഷോപ്പിൽ പോയതായിരുന്നു. പിന്നീട് ആൽബർട്ട് വീട്ടിൽ തിരിച്ചുവന്നിട്ടില്ല. ആരും അയാളെ കണ്ടിട്ടുമില്ല. മൂന്നുദിവസം അയാൾ എവിടെയായിരുന്നു? മാത്രമല്ല, ആൽബർട്ടിന്റെ ശവം പോസ്റ്റ്മോർട്ടം ചെയ്തപ്പോൾ ചുരുങ്ങിയത് അഞ്ചുദിവസം പഴക്കമുള്ള ഒരു ശവശരീരമാണ് അത് എന്ന് ഡോക്ടർ ഉറപ്പിച്ചുപറഞ്ഞുവത്രേ. ഞായറാഴ്ചയായിരുന്നു പോസ്റ്റ്മോർട്ടം.

ബുധനാഴ്ചയാണ് ആൽബർട്ട് ചത്തത് എന്നുള്ള ഡോക്ടർമാരുടെ സർട്ടിഫിക്കറ്റും അന്നുമുതൽ അയാൾ അപ്രത്യക്ഷനായി എന്ന കാര്യവും റോസിയുടെ മൊഴിയുമായി പൊരുത്തപ്പെടാത്തതിൽ പൊലീസിനു സംശയങ്ങൾ ജനിച്ചിരിക്കുന്നു എന്നാണ് ചുരുക്കത്തിൽ വില്ലിയുടെ കത്തിൽ പറയുന്നത്. സാൻഫ്രാൻസിസ്കോവിലെ സിററി ഹോട്ടലിൽ പൊലീസ് പോയി അന്വേഷിച്ചിട്ടുണ്ട്. മാർട്ടിൻ ബുധനാഴ്ച അവിടെ മുറി എടുത്ത് താമസിച്ചുവെന്നും ശനിയാഴ്ച വെളുപ്പിനുമുമ്പാണ് സ്ഥലംവിട്ടതെന്നുമാണ് ഹോട്ടലുകാർ പറഞ്ഞത്. ഹോട്ടലിലെ റെക്കോർഡുകളും തെളിയിച്ചത് ഇതാണ്. വില്ലിയുടെ എഴുത്ത് ഇങ്ങനെയാണ് ഉപസംഹരിച്ചത്.

വില്ലി പിന്നീടുണ്ടായ വിവരങ്ങൾ ഉടനെ എഴുതാതിരിക്കില്ല, ഉറങ്ങാൻ തയ്യാറായിക്കൊണ്ട് മാർട്ടിൻ പറഞ്ഞു. കുറച്ചുനേരത്തെ മൗനത്തിനുശേഷം ഒരു ആത്മഗതം എന്നപോലെ മാർട്ടിൻ തുടർന്നു:

“ആൽബർട്ടിനെ ഞാൻ എന്തിനു കൊന്നുവെന്ന് എത്ര ആലോചിച്ചിട്ടും പിടികിട്ടുന്നില്ല. എനിക്ക് അങ്ങനെ യാതൊരു അസൂയയും ഒരിക്കലും തോന്നിയിട്ടില്ല. ആൽബർട്ടും റോസിയും തമ്മിൽ രഹസ്യബന്ധം ഉണ്ടെങ്കിൽത്തന്നെ അങ്ങനെ ആയിക്കൊള്ളട്ടെ. എനിക്ക് ഒരു ചുക്കുമില്ല. ഞാൻ വിവാഹബന്ധം വേർപെടുത്തി എന്റെ പാട്ടിനു ജീവിക്കും. അത്രതന്നെ! പത്തുകൊല്ലംമുമ്പ് റോസിയും ഞാനും തമ്മിൽ പ്രണയവിവാഹമാണു നടന്നത് എന്ന് എനിക്ക് അന്ന് തോന്നിയിരുന്നു. പക്ഷേ, ക്രമേണ ആ ധാരണ ഇല്ലാതായി. അങ്ങനെ സംഭവിച്ചത് എന്തുകൊണ്ടാണെന്ന് എനിക്ക് അറിയില്ല—കുട്ടികൾ ഉണ്ടാവാത്തതുകൊണ്ടാവാം. ഏതായാലും അവളെച്ചൊല്ലി എന്തെങ്കിലും സാഹസം കാണിക്കാമെന്ന് ഞാൻ ഒരിക്കലും വിചാരിച്ചിട്ടില്ല. ആൽബർട്ടിനെ മുമ്പ് ഒരിക്കൽ താക്കീതു ചെയ്തത് അയാൾ ശല്യപ്പെടുത്തുന്നുവെന്നു റോസിതന്നെ ആവലാതിപ്പെട്ടതുകൊണ്ടു മാത്രമായിരുന്നു.”

ഏതായാലും കിടന്നുറങ്ങാം, മാർട്ടിൻ വിളക്കണച്ചുകൊണ്ട് പറഞ്ഞു. അയാൾ താമസിയാതെ കൂർക്കംവലിച്ചു തുടങ്ങി. പക്ഷേ, എനിക്ക് ഉറക്കം വന്നില്ല. കൊലപാതകിയാണെന്നു പറയുന്ന ഒരാൾ എന്റെ മുറിയിൽ കിടക്കുമ്പോൾ എങ്ങനെ സ്വൈരമായി ഉറങ്ങാനാണ്? കിടക്കയിൽ കടിയേറിപ്പാർത്തിരുന്ന മൂട്ടകളുടെ ശല്യം നിദ്ര തീരെ അസാദ്ധ്യമാക്കിത്തീർത്തു. തിരിഞ്ഞും മറിഞ്ഞും കിടന്ന് ഒടുവിൽ മൂന്നുമണിയായപ്പോൾ ക്ഷീണം സഹിക്കാൻ വയ്യാതെ ഒന്നു മയങ്ങിപ്പോയി.

രാവിലെ എഴുന്നേററ് ഞങ്ങൾ ആഗ്രാ കോട്ട കാണാൻ പോയി. ഇതാ ഇവിടമാണ് അറംഗസീബ് കൈയേററം നടത്തി ബാപ്പയ്ക്കു വെള്ളം കുടിക്കാൻ കൊടുക്കാതെ കോട്ട കീഴടക്കിയത്, ഞാൻ മാർട്ടിനോട് വിവരിച്ചു. ഇന്നലെ നിറുത്തിവച്ച കഥ മുഴുവനാക്കാൻ അയാൾ അപേക്ഷിച്ചു. എനിക്ക് ഉത്സാഹം വളരെ കുറവായിരുന്നുവെങ്കിലും പറഞ്ഞുകൊടുത്തു. മാലിക്ക്ജീവന്റെ കാര്യം എന്തായി എന്ന് അറിയാനായിരുന്നു സായിപ്പിന്റെ ജിജ്ഞാസ.

ആഗ്രാ കോട്ട പിടിച്ചടക്കിയ ശേഷം അറംഗസീബ് പട്ടാളത്തോടുകൂടി ദാറയെ കീഴടക്കാൻ ഡെൽഹിക്കു പുറപ്പെട്ടു. പക്ഷേ, അനുജനായ മുറാദ് ഒരു പ്രശ്നമായിരുന്നു. ഒരു വലിയ സേനാവിഭാഗത്തിന്റെ അകമ്പടിയോടുകൂടി മുറാദ് ജ്യേഷ്ഠനെ അനുഗമിക്കാൻ തുടങ്ങി. അയാളുടെ ഉദ്ദേശ്യങ്ങൾ വ്യക്തമല്ലായിരുന്നു. അധികാരം പിടിച്ചുപററാൻ അയാൾക്കും മോഹം ഉണ്ടായിരുന്നുവെന്നു തോന്നി. അതിനാൽ അറംഗസീബ് ആദ്യം ഈ കാര്യം ഒതുക്കിത്തീർക്കാൻ ശ്രമിച്ചു.

ചക്രവർത്തിയായി മുറാദിനെ അവരോധിക്കാമെന്ന് അറംഗസീബ് അനുജനെ പറഞ്ഞു വിശ്വസിപ്പിച്ചു. ബാക്കി കാര്യങ്ങൾ ചർച്ചചെയ്യാൻ അയാളെ തന്റെ കൂടാരത്തിലേക്കു ക്ഷണിച്ചു. മുറാദ് ആദ്യം ചെല്ലാൻ മടികാണിക്കാതിരുന്നില്ല. സ്വന്തം അച്ഛനെ തട്ടാമെങ്കിൽ അനുജനേയും തട്ടാൻ മനസ്സാക്ഷിക്ക് അറപ്പുണ്ടാവില്ലല്ലോ. ഒടുവിൽ അറംഗസീബിന്റെ ചക്കരവാക്ക് വിശ്വസിച്ച് മുറാദ് ചെന്നു.

കോഴി പൊരിച്ചതും കോഴിച്ചോപ്സും ആട്ടിറച്ചികൊണ്ട് ഉണ്ടാക്കിയ കട്ട്ലെററുകളും ലിവറിന്റെ കറിയും നെയ്ച്ചോറും മുന്തിരിങ്ങയുടെ അച്ചാറും പത്തിരിയും ഉരുളക്കിഴങ്ങു വറുത്തതും പപ്പടവും കൂടാതെ തൈരും ഉള്ളിയും ടൊമാറേറായും മുറിച്ച് ഉണ്ടാക്കിയ സാലഡും മററും ഒരുക്കിവച്ചിരുന്നു. രണ്ടു രാജകുമാരൻമാരുംകൂടി തീററ തുടങ്ങിയപ്പോൾ ഇടതുഭാഗത്ത് ഒരു വലിയ കുപ്പി കൊണ്ടുവന്നു വച്ചിരിക്കുന്നത് മുറാദ് കണ്ടു.

അയാൾ അതിന്റെ നേരെ ഒന്നു നോക്കുകയും പെട്ടെന്ന് മുഖം തിരിക്കുകയും ചെയ്തു. ഒരു വേലക്കാരൻ കുപ്പിയെടുത്ത് ഗ്ലാസ്സിലേക്കു പകർന്നുകൊടുത്തു. നല്ല ചുമന്നനിറത്തിലുള്ള ദ്രാവകം. പേഴ്സ്യയിൽനിന്നോ സമർക്കണ്ടിൽനിന്നോ കൊണ്ടുവന്നതാവണം, മുറാദ് ഊഹിച്ചു. ഗ്ലാസ്സിന്റെ വക്കിൽ അതു പതഞ്ഞുപതഞ്ഞു അങ്ങനെ നിൽക്കുന്നു! മുന്തിരിങ്ങാച്ചാറ് ഇടിച്ചുപിഴിഞ്ഞ് പുളിപ്പിച്ചു സുഗന്ധദ്രവ്യങ്ങൾ ചേർത്ത് നൂറുകൊല്ലം ഭരണിയിൽ അടച്ചു കഴിച്ചിട്ടു വീഞ്ഞായിരിക്കണം അതു.

പക്ഷേ, മുറാദ് ഗ്ലാസ് തൊട്ടില്ല. ജ്യേഷ്ഠന്റെ മുമ്പിൽവച്ച് കുടിക്കാൻ ഒരു മടി. ഏയ്, സാരമില്ല, അറംഗസീബ് ചിരിച്ചുകൊണ്ടു പറഞ്ഞു. തനിക്കു യാതൊരു വിരോധവും ഇല്ലെന്ന് അദ്ദേഹം കൂട്ടിച്ചേർത്തു.

മുറാദ് അപ്പോൾ തലകുനിച്ചുകൊണ്ട് ഗ്ലാസ് എടുത്ത് ഒററവലിക്കു ശാപ്പിട്ടു. ഒന്നാംതരം സാധനം! ഒഴിഞ്ഞ ഗ്ലാസ്സിൽ വേലക്കാരൻ പിന്നെയും പിന്നെയും നിറച്ചു. അറംഗസീബ് ഓരോരോ തമാശകൾ പറയുന്നതു കേട്ട് പൊട്ടിച്ചിരിക്കുന്നതിനിടയിൽ മുറാദ് ചോറും കറികളും വയറുനിറയെ തിന്നു. പൊരിച്ച കോഴിയുടെ ഒരു കനമുള്ള എല്ലിന്റെ തുമ്പത്ത് തൂങ്ങിനിന്നിരുന്ന മാംസം ഒടുവിലായി അയാൾ കടിച്ചുവലിച്ചു. അപ്പോൾ കൺപോളകൾ പകുതി അടഞ്ഞിരുന്നതായി അറംഗസീബ് കണ്ടു.

ഇനി കുറച്ചുറങ്ങിയശേഷം സംസാരിക്കാമെന്ന് അറംഗസീബ് പറഞ്ഞു. മുറാദ് കിടപ്പറയിൽ ചെന്നപ്പോൾ ഒരു സുന്ദരിയുണ്ട് അവിടെ ഇരിക്കുന്നു. അത് ഏതായാലും നന്നായി. കുറെനേരം കഴിഞ്ഞപ്പോൾ മുറാദ് ഉറങ്ങി. അയാൾ കൂർക്കംവലിക്കാൻ തുടങ്ങിയപ്പോൾ അടുത്തു കിടന്നിരുന്ന സുന്ദരി പതുക്കെ തല പൊക്കി ശ്രദ്ധിച്ചു. അവൾ ശബ്ദം ഉണ്ടാക്കാതെ വസ്ത്രങ്ങൾ ശരിയാക്കി എഴുന്നേററ് കട്ടിലിന്റെ അടുത്ത മേശപ്പുറത്തു വച്ചിരുന്ന മുറാദിന്റെ ആയുധങ്ങൾ കൈക്കലാക്കി പുറത്തേക്കു കടന്നു.

പെട്ടെന്ന് ഏതാനും കിങ്കരന്മാർ അകത്തേക്കു വന്ന് മുറാദിന്റെ കൈയും കാലും ചങ്ങലകൊണ്ടു കെട്ടി. എന്താണു സംഭവിക്കുന്നതെന്ന് മനസ്സിലായപ്പോൾ മുറാദ് പകുതിബോധത്തിൽ ആയുധങ്ങൾ തപ്പി. അത് അവിടെയില്ലെന്നു കണ്ടപ്പോൾ അയാൾ കീഴടങ്ങി. മുറാദിനെ തടവുകാരനായി ഗ്വാളിയോർ കോട്ടയിലേക്കു കൊണ്ടുപോയി. പക്ഷേ നല്ല തീററയും കുടിയും അവിടെയും കൊടുത്തുകൊണ്ടിരുന്നു. കോട്ടയുടെ മുകളിലത്തെ മുറിയിൽനിന്ന് പുറത്ത് ഇറങ്ങാൻ സമ്മതിക്കാറില്ല, അത്രേയുള്ളൂ.

രണ്ടുദിവസം കഴിഞ്ഞ് ബോറടിക്കാൻ തുടങ്ങിയപ്പോൾ മുറാദ് ഒരു അപേക്ഷ കൊടുത്തു. സരസ്വതീബായിയെ തന്റെ കൂടെ പാർപ്പിക്കാൻ അനുവദിക്കുന്നതിനു ദയവുണ്ടാവണം. മുറാദിന് വളരെ ഇഷ്ടപ്പെട്ട ഒരു സുന്ദരിയായിരുന്നു സരസ്വതീബായി. തിന്നും കുടിച്ചും പെണ്ണുപിടിച്ചും ചെക്കൻ നശിക്കട്ടെ എന്ന് ഉള്ളിൽ കരുതിക്കൊണ്ട് അറംഗസീബ് അനുവദിച്ചു.

അതിനിടയിൽ മുറാദിന് രക്ഷപ്പെടാൻ ചില സ്നേഹിതന്മാർ കെണി വച്ചുകൊടുത്തു. അർദ്ധരാത്രി രക്ഷപ്പെടാൻ പുറപ്പെട്ടപ്പോൾ അയാൾ സരസ്വ



ടാജ്മഹൽ

തീമായിയെ വിളിച്ചുണർത്തി യാത്ര പറഞ്ഞു. തന്നെ ഉപേക്ഷിക്കരുതെന്ന് അവരം ഉറക്കെ കരഞ്ഞു. ഇതുകേട്ട



കാവൽക്കാർ ഓടിയെത്തി. വിവരങ്ങൾ ഔറംഗസീബ് പിറ്റേന്നാൾ അറിഞ്ഞപ്പോൾ അന്നുരാത്രിതന്നെ മുരാദിനെ കൊന്നുകളഞ്ഞു.

ഔറംഗസീബ് വലിയ പട്ടാളസമൂഹത്തോടുകൂടി ഡെൽഹി ആക്രമിച്ചു. ദാറ ജീവനുംകൊണ്ടോടി. അയാളെ പിടിക്കാൻ പിന്നാലെതന്നെ പട്ടാളവും പുറപ്പെട്ടു. ലാഹോർ, കച്ച്, അഹമ്മദാബാദ് മുതലായ ദൂരപ്പെട്ട സ്ഥലങ്ങളിൽ ദാറ അഭയം തേടിയെങ്കിലും രക്ഷകിട്ടിയില്ല. ഒടുവിൽ അയാൾ മാലിക്ക് ജീവനെ ഓർമ്മിച്ചു. മാലിക്കിനു് ആയുസ്സുകൊടുത്തതു് താനാണല്ലോ. തന്റെ ആപത്തിൽ അയാൾ രക്ഷിക്കാതിരിക്കില്ല. മനുഷ്യനു് നന്ദി എന്ന ഒരു സാധനം കൊടുത്തു് പടച്ചവൻ അവനെ അനുഗ്രഹിച്ചിട്ടുണ്ടല്ലോ.

ദാറ മാലിക്കിന്റെ അടുത്തേക്ക് താൻ അങ്ങോട്ട് വരട്ടെ എന്നു് ചോദിച്ചുകൊണ്ടു് ആളെ അയച്ചു. പത്തു ദിവസം അണ്ടർ ഗ്രൗണ്ട് ആയി താമസിക്കണം. പിന്നീടു് താൻ തൊട്ടുകിടക്കുന്ന ഇറാനിലേക്കു പോകും.

ഓ, വരൂ എന്നു് മാലിക്ക് മറുപടി കൊടുത്തു. അപ്പോൾ ദാറയും പരിവാരങ്ങളും അങ്ങോട്ടു ചെന്നു. പെട്ടെന്നു് ദാറയുടെ ഭാര്യ മരിച്ചു. ഹിന്ദുസ്ഥാനിൽത്തന്നെ തന്റെ ശരീരം മറവു ചെയ്യണമെന്നു് മരിക്കുന്നതിനു മുമ്പു് അവൾ പറഞ്ഞിരുന്നു. കബറടക്കം ചെയ്യാൻ ലാഹോറിലേക്കു് അയയ്ക്കേണ്ടി വന്നതുകൊണ്ടു് മാലിക്കിന്റെ വീട്ടിലുള്ള താമസം അല്പം നീണ്ടുപോയി.

ഇതിനിടയിൽ മാലിക്ക് ഡെൽഹിയിലേക്കു് ആളെ പറഞ്ഞയച്ചിരുന്നു. ദാറ തന്റെ വീട്ടിലുണ്ടെന്നും പിടിച്ചുകൊണ്ടുപോകാൻ വിരോധമില്ലെന്നും മാലിക്ക് ഔറംഗസീബിനു് വിവരം കൊടുത്തു. വിവരം കിട്ടിയ ഉടനെ ഔറംഗസീബ് പട്ടാളത്തെ അയച്ചു് ദാറയെ തടവുകാരനായി പിടിച്ചുകൊണ്ടു വന്നു. "നന്ദികേടേ, നിന്റെ പേരു് മാലിക്ക് എന്നാണ്!" മാർട്ടിൻ ഈ സന്ദർഭത്തിൽ പറഞ്ഞു.

ദാറയെ ഒരു പിടിയാനയുടെ പുറത്തിരുത്തി ഡെൽഹി നഗരത്തിൽ കൊണ്ടു നടന്നു. അയാളുടെ കാലുകൾ ചങ്ങല കൊണ്ടു് കെട്ടിയിരുന്നു. ദാറ ആനപ്പുറത്തു് തല കുനിച്ച് കണ്ണുകൾ അടച്ച് ഇരിക്കുകയായിരുന്നു. നിരത്തിന്റെ രണ്ടു ഭാഗത്തും പെണ്ണുങ്ങളും ആണുങ്ങളും കാഴ്ച കാണാൻ തിക്കിത്തിരക്കി നിന്നു. തത്വചിന്തകന്മാരായ ചിലർ മൂക്കിന്മേൽ വിരൽവച്ചുകൊണ്ടു പറഞ്ഞു: "കഷ്ടം! മനുഷ്യന്റെ കഥ ഇത്രയല്ലേ ഉള്ളൂ?"

ആനയുടെ അടുത്തുചെന്നു് ഒരു യാചകൻ ദാറയെ നോക്കിക്കൊണ്ടു പറഞ്ഞു: "തിരുമേനിയെ കാണാൻ തരപ്പെടുമ്പോഴൊക്കെ അങ്ങു് എനിക്കു് സക്കാത്തു തരാറുണ്ടു്. എനിക്കു് എന്തെങ്കിലും തരണേ!"

ഒരു പൈജാമയും ചുമലിൽ ഒരു തുണിയും മാത്രമായിരുന്നു ദാറയുടെ അപ്പോഴത്തെ വേഷാലങ്കാരം. യാചകൻ സക്കാത്തു് ചോദിക്കുന്നതു കേട്ടപ്പോൾ ദാറ കണ്ണുകൾ തുറന്നു നോക്കി. എന്നിട്ടു് തന്റെ ചുമലിൽ കിടന്നിരുന്ന വസ്ത്രം എടുത്തു് യാചകന്റെ നേരെ എറിഞ്ഞു കൊടുത്തു.

ദാറയെ പിന്നീടു് തടവിൽ പാർപ്പിച്ചു. അയാളെ കൊല്ലാൻ ഔറംഗസീബ് ഉത്തരവു കൊടുക്കാൻ മടിച്ചില്ല. പക്ഷേ, കൊല്ലരുതു് എന്നു് കൊട്ടാരത്തിൽ പലരും ഉപദേശിക്കാൻ തുടങ്ങി. കുറച്ചുദിവസത്തേക്കു് അനിശ്ചിതാവസ്ഥയായിരുന്നു. ദാറയുടെ സഹോദരിയായ റൗഷനാര പറയുന്നതു കേട്ടപ്പോൾ പലരും ഞെട്ടിപ്പോയി: "അള്ളാ!"

ദാറ ജീവിച്ചിരിക്കരുതു് എന്നാണു് റൗഷനാര ഒരു കമ്പിളിസഞ്ചി മടിയിൽ വച്ചു തുന്നിക്കൊണ്ടിരിക്കുന്നതിനിടയിൽ പറഞ്ഞതു്.

"എന്തൊരു പെണ്ണു്!" എന്നു് മാർട്ടിൻ അപ്പോൾ പറഞ്ഞു. ഡെൽഹിയിലെ പ്രമാണപ്പെട്ട പല പെണ്ണുങ്ങളും അങ്ങനെയാണെന്നു് ഞാൻ പറഞ്ഞു. ഞങ്ങൾ ഇതിനിടയിൽ ആഗ്രാക്കോട്ട ചുററിയടിച്ചു





കണ്ടു കഴിഞ്ഞിരുന്നു. മാർട്ടിൻ ഒരു ചെക്കന്റെ പെട്ടിക്കടയിൽനിന്നു് കാൽ ഉറുപ്പികയ്ക്കു് കപ്പലണ്ടി വാങ്ങി.

കോട്ടയുടെ ഗോപുരത്തിൽ ഒരു വയസ്സനും ഒരു യുവതിയും ഞങ്ങളുടെ അടുത്തേക്കു വന്നു. "സലാം!" വയസ്സൻ മാർട്ടിനെ അഭിവാദ്യം ചെയ്തു. എന്തു വേണമെന്നു് ഞാൻ അയാളോടു ചോദിച്ചു. "കഥറ്നെ..." എന്ന മുഖവുരയോടുകൂടി അയാൾ മുഗൾ ചക്രവർത്തിയുടെ വാൾ കാണാൻ ഞങ്ങൾക്കു് താല്പര്യമുണ്ടോയെന്നു് ചോദിച്ചു. അയാൾ ആരാണെന്നു ഞാൻ അന്വേഷിച്ചു. മിഴ്സാ അബുഭക്തിന്റെ മകളുടെ മകളാണു് അവളെന്നു് വയസ്സൻ യുവതിയെ ചൂണ്ടിക്കാണിച്ചു പറഞ്ഞു. ആരാണു് ഈ മിഴ്സാ അബുഭക്ത്?

കേട്ടിട്ടില്ലേ, സാഹിബ്ബ്? ഒടുവിലത്തെ മുഗൾരാജകുമാരൻ ആയിരുന്ന മിഴ്സാ അബുഭക്തിനെപ്പററി കേട്ടിട്ടില്ലേ എന്നു് വയസ്സൻ പരിഹാസത്തോടു കൂടി എന്നെ നോക്കിക്കൊണ്ടു് ചോദിച്ചപ്പോൾ എനിക്കു കാര്യമായ അധമബോധം തോന്നാതിരുന്നില്ല. കഷ്ടമേ! ചരിത്രപണ്ഡിതൻ എന്നു് അഭിമാനിക്കുന്ന എനിക്കു് ഇത്ര വിവരക്കേടു വന്നുഭവിച്ചുവല്ലോ. മിഴ്സാ അബുഭക്തിനെ ബ്രിട്ടീഷുകാർ വെടിവച്ചു കൊല്ലുകയാണു ചെയ്തതെന്നു് വയസ്സൻ വിവരിച്ചു. അതോടു കൂടിയാണു് ഡെൽഹിയിലെ മുഗൾ രാജകുടുംബം നശിച്ചതു്.

"ഇവളുടെ മുത്തശ്ശി അന്നു് ആഗ്രയിലേക്കു് ഓടിപ്പോന്നു. മിഴ്സാ അബുഭക്തിന്റെ വാളു് ഇവളുടെ വീട്ടിൽ സൂക്ഷിച്ചു വച്ചിട്ടുണ്ടു്, സാഹിബ്ബ്. അവിടെപ്പോയാൽ കാണാം."

വയസ്സൻ എന്നെ അല്പം മാററിനിറുത്തിക്കൊണ്ടു് പതിഞ്ഞ സ്വരത്തിൽ മററു പലതുംകൂടി മന്ത്രിച്ചു ഒരു രാജകുമാരിയുമായി സഹവസിക്കുന്നതു് അപൂർവ്വമായ ഒരു അനുഭവം ആവുകയില്ലേ? അവളുടെ വീട്ടിൽ പോയാൽ ഒരു ദിവസം സുഖമായി കഴിഞ്ഞുകൂടാം.

ഞാൻ വയസ്സനേയും, യുവതിയേയും മാറി മാറി നോക്കി. മുഷിഞ്ഞ വസ്ത്രങ്ങളുടുത്തു് വിളർത്ത രണ്ടു മനുഷ്യജീവികൾ! അയാളുടെ കഥ സത്യമാവാം, അല്ലെങ്കിൽ കളവാവാം.

"ചലോ, ചലോ" എന്നു് ഞാൻ രണ്ടു പേരേയും ആട്ടിപ്പായിക്കാൻ ശ്രമിച്ചു. ഈ രംഗം നോക്കിനിന്നിരുന്ന മാർട്ടിനോടു് കാര്യം വിസ്തരിച്ചശേഷം ഞാൻ മാലിക്ക്ജീവന്റെ ബാക്കി കഥ പറഞ്ഞു.

മാലിക്ക്ജീവൻ ഡെൽഹിയിലേക്കു വന്നു് ഔറംഗസീബിനെ കണ്ടു. ഔറംഗസീബിനു സന്തോഷമായി. ഒററികൊടുത്തതിനു് പാരിതോഷികമായി മാലിക്ക്ജീവനെ ഒരു സേനാവിഭാഗത്തിന്റെ നായകനായി നിശ്ചയിച്ചു. പുതിയ ഉദ്യോഗം കിട്ടിയശേഷം ഒരു ദിവസം മാലിക്ക് ചെങ്കോട്ടയിലേക്കു നടന്നു പോകുകയായിരുന്നു. കൂടെ പരിവാരങ്ങളുമുണ്ടു്.

അപ്പോൾ ഹൈബത്ത് എന്ന ഒരു പട്ടാളക്കാരൻ മാലിക്കിനെ കണ്ടു. ആളെ തിരിച്ചറിഞ്ഞ ഉടനെ ഹൈബത്തിനു് സഹിച്ചില്ല. "ഹമുക്കേ!" എന്നു വിളിച്ചുകൊണ്ടു് ഹൈബത്ത് ഉറക്കെ കൂകി.

കൂക്കുവിളി കേട്ടപ്പോൾ ആളുകൾ തടിച്ചുകൂടി. പലരും പച്ചത്തെറി വിളിച്ചു പറഞ്ഞു. അങ്ങനെയാണു് ലഹള തുടങ്ങിയതു്. ഒരു വൃദ്ധ "കുത്താ കാ ബച്ചാ" എന്നു് വിളിച്ചു പറഞ്ഞു. ഒരിക്കൽ പറഞ്ഞിട്ടു് മതിയാകാതെ അവൾ പത്തു പ്രാവശ്യം പറഞ്ഞു. തന്റെ ഈ വീരകൃത്യം അന്നുരാത്രി അവൾ മകളോടു് വിവരിക്കുകയും ചെയ്തു—"നോക്കു് പ്രേമേ, ഞാൻ അവനെ പത്തു തവണ നായിന്റെമോനേ എന്നു് വിളിച്ചു."

സംഭവം തെരുവിൽ തുടങ്ങി ബലപ്രയോഗത്തിൽ എത്തി. ചിലർ ചളി വാരിയെറിഞ്ഞു. ചിലർ വലിയ കല്ലുകൾ എടുത്തു് എറിഞ്ഞു. മററു ചിലർ കുറെക്കൂടി അടുത്തേക്കുചെന്നു് മാലിക്കിന്റെ അകമ്പടിക്കാരെ തല്ലുകയും വെട്ടുകയും കുത്തുകയുംചെയ്തു. അവരിൽ ചിലർ മരിച്ചുവീണു. നിരത്തിൽ നടക്കുന്ന സംഭവം എങ്ങനെയോ ഔറംഗസീബ് കേൾക്കുകയും പട്ടാളത്തെ അയയ്ക്കുകയും ചെയ്തില്ലായിരുന്നുവെങ്കിൽ മാലിക്കിനെ കൊന്നുകളയുമായിരുന്നു. ഇനി ദാറയെ ജീവനോടുകൂടി വച്ചുകൊണ്ടിരിക്കുന്നതു് നന്നല്ല എന്നു് ഔറംഗസീബിനു് ബോധ്യമായി.

ആഗ്രാക്കോട്ട കണ്ടുതീർന്നപ്പോൾ മാർട്ടിനും ഞാനും ഡെൽഹിക്കു മടങ്ങി.

ഡെൽഹിയിൽ വണ്ടി ഇറങ്ങിയ ഉടനെ മാർട്ടിൻ ഒരു ടാക്സി കൈകാണിച്ചു വിളിച്ചു. എന്നോടു് കയറാൻ പറഞ്ഞപ്പോൾ എവിടേക്കാണെന്നു് ഞാൻ ചോദിച്ചു. ഇയാളുടെ ബന്ധത്തിൽനിന്നു് വേഗം ഊരിച്ചാടണം.

"ഞാൻ താമസിക്കുന്ന ഹോട്ടൽവരെ പോകാം," അയാൾ പറഞ്ഞു.

ഞങ്ങൾ ഹോട്ടലിലേക്കുപോയി. തപാൽ വന്നുവോ എന്നായിരുന്നു ഹോട്ടൽക്കാരോടു് അയാളുടെ ആദ്യത്തെ അന്വേഷണം. ഉവ്വ്, വന്നു, അയാൾക്കു് ഒരുഎഴുത്തു് ഉണ്ടു്. എഴുത്തു വാങ്ങി പൊളിച്ചുവായിച്ചു. എന്നിട്ടു് മാർട്ടിൻ എഴുത്തു എന്റെ നേരെ എറിഞ്ഞുകൊണ്ടു മുറിയിൽ നൃത്തംചെയ്തു.

ഞാൻ എഴുത്തു് വായിച്ചു. അതു് വില്ലി അയച്ചതായിരുന്നു. ആൽബർട്ടിനെ കൊലചെയ്തതു് റോസിയാണെന്നു് പൊലീസ് കണ്ടുപിടിക്കുകയും അവൾ കുററം സമ്മതിക്കുകയും ചെയ്തുവത്രേ. അവർ തമ്മിൽ രഹസ്യബന്ധം ഉണ്ടായിരുന്നുവത്രേ. ഒരു വൈരമാല റോസി ആൽബർട്ടിന്റെ കൈയിൽനിന്നു് അപഹരിക്കാൻ ശ്രമിച്ചപ്പോൾ വഴക്കു് ഉണ്ടായതിനെത്തുടർന്നായിരുന്നുവത്രേ കൊലപാതകം.

മാർട്ടിൻ അയാളുടെ പെട്ടി തുറന്നു് ഒരു പുതിയ കുപ്പി ക്യൂബൻ റം പുറത്തെടുത്തു് മേശപ്പുറത്തുവച്ചു. മണിയടിച്ചു് ഹോട്ടൽ ബോയിയെവിളിച്ചു് തീററസാധനങ്ങൾ വരുത്തിച്ചു. "ദാറയുടെ കാര്യം എന്തായി?" അയാൾ ചോദിച്ചു. ഞാൻ, അപ്പോൾ കഥ ഉപസംഹരിച്ചു:

ദാറയെ കൊല്ലാൻ തടവറയിലേക്കു് ഒരു സംഘം കശാപ്പുകാരെ അയച്ചു. ദാറയുടെ കൊച്ചുമകൻ ബാപ്പയുടെകൂടെ ഉണ്ടായിരുന്നു. കശാപ്പുകാർ മകനെ നല്ലവാക്കു പറഞ്ഞു് കൊണ്ടുപോകാൻ ശ്രമിച്ചുവെങ്കിലും അവൻ പോകാൻ കൂട്ടാക്കിയില്ല. ചെക്കനെ അവർ വലിച്ചിഴച്ചുകൊണ്ടുപോയി.

ദാറയ്ക്കു് അപ്പോഴാണു് തന്റെ അന്ത്യം അടുത്തു എന്നു് മനസ്സിലായതു്. തലയണയുടെ അടിയിൽ ഒളിച്ചുവച്ചിരുന്ന കഠാരി എടുത്തു് അയാൾ കശാപ്പുകാരെ ആക്രമിച്ചു. ഒരു ഭ്രാന്തനെപ്പോലെയാണു് അയാൾ ആക്രമിച്ചതു്. ചിലരെ പരിക്കേല്പിക്കുകയുംചെയ്തു. പക്ഷേ, കശാപ്പുകാർ വളരെപ്പേർ ഉണ്ടായിരുന്നതുകൊണ്ടു് ദാറയെ അവർ എളുപ്പത്തിൽ

കീഴടക്കികൊന്നു. എന്നിട്ട് അയാളുടെ തല വെട്ടിയെടുത്തു.

താൻ നാളെത്തന്നെ വിമാനത്തിനു ടിക്കററ് കിട്ടുമെങ്കിൽ അമേരിക്കയിലേക്ക് പറക്കുമെന്ന് മാർട്ടിൻ ഷാനോൻ തീർത്തുപറഞ്ഞു. കഥകളി കാണാൻ ഇനി നേരമില്ല. "നാട്ടിൽ എൻെറ കരാറു പണി രണ്ടുമാസമായി ബാക്കിയാണ്. ഇനി ഇവിടെനിന്നു കളിച്ചാൽ എൻെറ കച്ചവടം പൊളിഞ്ഞുപോകും."

●

## ഗ്രാമഹൃദയം അന്വേഷിച്ചു കണ്ടെത്തിയ പാറപ്പുറം

(8–ാം പേജിൽനിന്നു തുടർച്ച)

രണ്ടു പ്രാവശ്യം അദ്ദേഹത്തിന് അവാർഡുനൽകി ബഹുമാനിച്ചു. എം. പി. പോൾ ആവാർഡും, സാഹിത്യ പ്രവർത്തക അവാർഡും (പതിനായിരം രൂപ) അദ്ദേഹത്തിൻെറ കൃതികൾക്ക ലഭിച്ചിട്ടുണ്ട്. നിണമണിഞ്ഞ കാല്പാടുകൾ, അന്വേഷിച്ചു കണ്ടെത്തിയില്ല, ആദ്യകിരണങ്ങൾ, അരനാഴികനേരം, പണിതീരാത്തവീട്, ചന്ത, ഓമന എന്നീ നോവലുകൾ ചലച്ചിത്രമാക്കിയിട്ടുണ്ട്. ഒരു സുഹൃത്തെന്ന നിലയ്ക്ക് പാറപ്പുറം അസാധാരണമായ ആത്മാർത്ഥത പ്രകടിപ്പിച്ചിരുന്നു. ഒരു പട്ടാളക്കാരനെ ഓർമ്മിപ്പിക്കുന്ന ബാഹ്യമായ പരുക്കൻ പ്രകൃതി ഒരു ഗ്രാമീണൻെറ നിഷ്കളങ്കതയ്ക്കുണിഞ്ഞ മുഖംമൂടി മാത്രമായിരുന്നു. സാഹിത്യത്തെ ഇഷ്ടപ്രാണേശ്വരിയാക്കിയ അദ്ദേഹത്തിന് ശിഷ്ടജീവിതം മുഴുവൻ സാഹിത്യത്തിനായി ഉഴിഞ്ഞുവയ്ക്കാൻ ഉൽക്കടമായ മോഹമുണ്ടായിരുന്നു. ഡിസംബർ 26–ാം തീയതി ശ്രീ. എം. എസ്. മണിക്കുള്ള ഒരു കത്തിൽ അദ്ദേഹം എഴുതി: "കത്തിനു മറുപടി വൈകി. മാപ്പ്. യാത്രയിലായിരുന്നു. യാത്ര കഴിഞ്ഞു വന്നപ്പോൾ അസുഖമായി കിടപ്പിലായി. സംഘത്തിൻെറ കാര്യങ്ങളുമായി വല്ലാത്ത അലച്ചിലിലാണ്. അതൊന്നു താഴെവയ്ക്കാതെ ഒന്നും എഴുതാൻ കഴിയുമെന്നു തോന്നുന്നില്ല. ഇടയ്ക്ക് ഒന്നു രണ്ടു കഥകളെങ്കിലും അയയ്ക്കാൻ നോക്കട്ടെ." അതു നിറവേററാൻ അദ്ദേഹത്തിനു സാധിച്ചില്ല. അൻപത്തിയാറാമത്തെ വയസ്സിൽ ഉറങ്ങിക്കിടന്ന അദ്ദേഹത്തെ മരണം അപഹരിച്ചു.

ഒരു കഥാകൃത്തെന്നനിലയ്ക്ക്, ജീവിതത്തിലെ ചില മുഹൂർത്തങ്ങൾ ചാരുതയോടെ ചാലിച്ചെടുക്കാൻ അദ്ദേഹത്തിനു സാധിച്ചു. ഹാ സുഖങ്ങൾ വെറും ജാലം എന്ന കഥയ്ക്ക് എഴുതിച്ചേർത്ത കുറിപ്പ്, സാഹിത്യത്തെക്കുറിച്ചുള്ള പാറപ്പുറത്തിൻെറ ദർശനം വെളിവാക്കുന്നതാണ്. "ഇതു ഈ നിലയിൽത്തന്നെ ഒരു പൂർണ്ണമായ കഥയാണെങ്കിലും ഒരു വലിയ കഥയുടെ ആദ്യത്തെ അദ്ധ്യായമാണെന്നു ചിലർക്കെങ്കിലും തോന്നാം. അതു സത്യവുമാണ്. ഇന്ന് ഒരു ചാരക്കട്ടയായിത്തീർന്ന ത്രേസ്യയുടെ കഥ പറയാനാണ് ഞാൻ ആഗ്രഹിച്ചതു്. പക്ഷേ കുറെ സഞ്ചരിച്ചപ്പോൾ വഴി പരിചയമില്ലാത്തതുകൊണ്ടു പിന്തിരിഞ്ഞു. കെട്ടുകഥകൾ എഴുതി എനിക്കു ശീലമില്ല."

ശരിയാണ്, പാറപ്പുറത്തു കെട്ടുകഥകൾ എഴുതിയില്ല. എഴുതിയതെല്ലാം മനുഷ്യകഥകൾ.

## സ്വർഗ്ഗത്തിലെ ആകാശത്തിൽ ഒരു പറവകൂടി

മൗനത്തിൻെറ തോടു പൊട്ടിക്കാൻ ഒരു ഏകാന്തത ഓരോ എഴുത്തുകാരനും ജീവിതം മുഴുവനും തേടുന്നു. പാറപ്പുറത്ത് മൗനത്തിനും ഏകാന്തതയ്ക്കും ലഭിച്ച നല്ലൊരു കൂട്ടുകാരൻതന്നെയായിരുന്നു. ജീവിതത്തിൻെറ അല്ലലുകളെല്ലാം നീങ്ങിയ ഒരു ഘട്ടത്തിലാവണം പാറപ്പുറത്ത് തനിക്കൊരേകാന്തമായ പണിപ്പുര തീർത്തതു്. ഗ്രാമോദാരതയുടെ പച്ചപ്പു കീഴിൽ ഒരു കൊച്ചു ഗ്രാമീണഭവനമായി ഇന്ന് ആ പണിപ്പുര നിൽക്കുന്നു. ഇവിടെ ഇരുന്നാണ് 'ആകാശത്തിലെ പറവകൾ' എഴുതിത്തീർത്തതു്. കൃത്യമായും ഒരു മാസമെടുത്തു തൻെറ മാസ്റ്റർപീസിൻെറ നിർമ്മാണത്തിന്. എഴുതാനുപയോഗിച്ച പാഡും കസാരയും ചൂണ്ടിക്കാണിച്ചുകൊണ്ട് വാടകവാസി (ഈയിടെയാണ് ഈ വീട് വാടകയ്ക്കു കൊടുത്തതു്.) പറഞ്ഞു:

"ഈ കസാരയിലിരുന്നാണ് അദ്ദേഹം എഴുതിയതു്." വാടകവാസിയുടെ കുടുംബാംഗങ്ങൾ കസാരയെ ആകുലനയനങ്ങളോടെ നോക്കുകയായിരുന്നു. ഇല്ല, ആ പ്രിയപ്പെട്ട കുന്നത്തുകാരൻ അവിടെ ഇല്ല. ഈശോ മത്തായി എന്ന നല്ല മനുഷ്യന് ഇനി കാലം പുലരുംമുമ്പെ, ലോകത്തോട് യാത്ര പറഞ്ഞു. മലയാള നോവലിനു മനുഷ്യൻെറ മണം നൽകിയ നല്ലവനായ ആ എഴുത്തുകാരൻ സ്വർഗ്ഗത്തിലെ ആകാശത്തിൽ പറക്കുന്ന പറവകളിലൊന്നായി മാറി.

●

## എൻെറ സ്നേഹിതൻ

(9–ാം പേജിൽ നിന്നു തുടർച്ച)

കാര്യങ്ങൾ പറഞ്ഞേല്പിച്ചിട്ട്, നോവലിൻെറ ഒരദ്ധ്യായം എഴുതിത്തീർത്ത സംതൃപ്തിയോടെ ഉറങ്ങാൻ കിടക്കുക. വേദനയില്ലാതെ, വേദനയറിയാതെ, ഉറങ്ങിയുറങ്ങി, സ്വപ്നത്തിൻെറ ചിറകുകളിൽ തൂങ്ങി 'സ്വദേശ'ത്തേക്കു മടങ്ങിപ്പോവുക!

എൻെറ പ്രിയപ്പെട്ട പാറപ്പുറം, താങ്കൾ ആരേയും ഉപദ്രവിച്ചില്ല. ശല്യപ്പെടുത്തിയില്ല. ഏറെനാൾ ആശുപത്രിയിൽ കിടക്കേണ്ടിവന്നെങ്കിലുള്ള ദുരിതം എത്തു കഷ്ടമാണ്. ബന്ധുക്കൾക്കു സന്തോഷക്കേടു തോന്നിയില്ലെങ്കിലും അവർ വിഷമിക്കില്ലേ! ജീവിച്ചിരുന്നപ്പോൾ എന്നപോലെ മരിച്ചപ്പോഴും ആരെയും ഉപദ്രവിച്ചില്ല.

ഇന്നലെ രാത്രി മാർ ഗ്രിഗോറിയോസ് തിരുമേനിയുടെ പ്രാർത്ഥന കഴിഞ്ഞു്, ഏതാനും പെൺകുട്ടികൾ ചേർന്ന് താങ്കളുടെ 'അരനാഴികനേരത്തിലെ' വിലാപഗാനം ദുഃഖത്തിൻെറ നനവാർന്ന സ്വരത്തിൽ പതിയെ പാടുന്നതു കേട്ടു:

"സമയമാം രഥത്തിൽ ഞാൻ
സ്വർഗ്ഗയാത്ര ചെയ്യുന്നു.
എൻസ്വദേശം കാണ്മതിന്നായ്
ഞാൻതനിയേ പോകുന്നു."

അരനാഴികനേരത്തിൽ നിന്ന് രണ്ടു വരികൾ ഉദ്ധരിക്കട്ടെ.

"യഹോവ അബ്രഹാമിനോടു പറഞ്ഞതുപോലെ താങ്കൾ സമാധാനത്തോടെ തൻെറ പിതാക്കന്മാരോടു ചേർന്നിരിക്കുന്നു. ഭാഗ്യവാൻ."

"തല ഒരു വശത്തേക്കു തിരിച്ചുവച്ചു മരിക്കുന്നതു"—താങ്കൾക്ക് ഇഷ്ടമായിരുന്നല്ലോ. അതുപോലെ തന്നെ തല ഒരു വശം തിരിച്ചുവച്ചാണ് താങ്കൾ മരിച്ചതും.

താങ്കൾ മരിക്കുന്നതിൻെറ തലേദിവസം രാത്രി ഏഴരമണിക്ക് ഞാൻ എഴുതിയ കത്ത് താങ്കൾക്ക് കിട്ടിയില്ല. അതു കിട്ടുന്ന ബന്ധുക്കൾ ദയവുചെയ്ത് കീറിക്കളയണം എന്ന് ഞാൻ അപേക്ഷിക്കുന്നു.

കല്പന, ജഗതി
തിരു: 14.

സ്വന്തം
ജി. വിവേകാനന്ദൻ

Ps: പാറപ്പുറത്തിൻെറ സാഹിത്യസപര്യയെപ്പററി ഞാൻ ഒന്നും പറയുന്നില്ല. എൻെറ ലേഖനോദ്ദേശ്യം അതല്ലല്ലോ.

# പ്രതിപക്ഷത്തിരിക്കുന്ന ക്രമസമാധാന വകുപ്പുമന്ത്രി

(11-ാം പേജിൽ നിന്നുതുടർച്ച)

കൃതജ്ഞതാ പ്രമേയം പാസ്സാക്കൽ, പിന്നീട് വോട്ട് ഓൺ അക്കൗണ്ട് തുടങ്ങി അധികം വൈകാതെ തന്നെ മന്ത്രിസഭയ്ക്ക് പല കടമ്പകളും കടക്കേണ്ടിവരും.

മന്ത്രിസഭാ രൂപീകരണം പ്രയാസകരമായ ഒരഭ്യാസമായിരുന്നെങ്കിൽ, മന്ത്രിസഭാവികസനം അതിനേക്കാൾ പ്രയാസകരമായി ഘടകകക്ഷികൾക്ക് അനുഭവപ്പെടുമെന്നാണ് ഇതേവരെയുള്ള റിപ്പോർട്ടുകൾ കാണിക്കുന്നത്.

മന്ത്രിസഭാ രൂപവൽക്കരണ ചർച്ച തന്നെ വരാനിരിക്കുന്ന കാര്യങ്ങളിലേക്കുള്ള കൈചൂണ്ടിപ്പലകയാണ്. ആ ചർച്ച തുടങ്ങിയപ്പോൾത്തന്നെ ആൻറണിഗ്രൂപ്പുകാർ മന്ത്രിസഭയെ പുറത്തുനിന്നു പിന്താങ്ങാമെന്ന നിലപാടിലേക്കു മാറി. 16 അംഗങ്ങളുള്ള ആ പാർട്ടിയിൽ പത്തോളം പേർക്കും മന്ത്രിപദമോഹമുണ്ടായിരുന്നുവത്രെ. അതു കാരണമാണ് അവർക്കു മന്ത്രിസഭയിൽ സജീവപങ്കാളിത്തം വേണ്ട എന്ന ആ നിലപാട് എടുക്കേണ്ടിവന്നതെന്നാണ് പറയപ്പെടുന്നത്. പക്ഷേ കേരള കോൺഗ്രസ്സുകാരും മുസ്ലിംലീഗുകാരും അതു വകവച്ചുകൊടുത്തില്ല. ഒടുവിൽ "മനസ്സില്ലാമനസ്സോടെ" അവരും മന്ത്രിസഭയിൽ ചേരാൻ സമ്മതിച്ചു.

അപ്പോഴാണ് കേരള കോൺഗ്രസ്സിലെ മാണിഗ്രൂപ്പുകാർ ഒരു തർക്കവുമായി ഉയർന്നത്. ജോസഫ് ഗ്രൂപ്പിന് എത്ര മന്ത്രിമാരുണ്ടോ അതിനേക്കാൾ ഒരു മന്ത്രികൂടി മാണി ഗ്രൂപ്പിനുവേണം. ജോസഫിനു രണ്ടെങ്കിൽ മാണിക്കു മൂന്ന്. എന്നു മാത്രവുമല്ല, മാണിഗ്രൂപ്പിനുകിട്ടുന്ന മൂന്നു മന്ത്രിമാരും ഒന്നിച്ച് ആദ്യ ദിവസം തന്നെ സത്യപ്രതിജ്ഞയും ചെയ്യണം. ഈ തർക്കം വലിയ കോലാഹലങ്ങൾക്കിടയാക്കിയെന്ന് ചർച്ചനടന്ന ഗസ്റ്റ്ഹൗസിനുപുറത്ത് വിവരങ്ങളറിയാൻ കാത്തുനിന്ന പത്രലേഖകർ പറയുന്നു. തർക്കം മൂത്ത് ഒരു ഘട്ടത്തിൽ മാണിഗ്രൂപ്പിലെ ആർ. ബാലകൃഷ്ണപിള്ള ഇറങ്ങിപ്പോക്കു നടത്തി. കുപിതനായി ഇറങ്ങിവന്ന പിള്ളയോട് പത്രലേഖകർ കാര്യമാരാഞ്ഞു.

"ചെറുപ്പകാലത്തായിരുന്നെങ്കിൽ ഞാൻ വല്ലതും പറഞ്ഞിട്ട് ഇറങ്ങിപ്പോയേനെ. ഇപ്പോൾ പ്രായമായിപ്പോയി" എന്നായിരുന്നു അദ്ദേഹത്തിന്റെ വിശദീകരണം.

എന്താണ് സംഗതി എന്ന് ഊഹിക്കാവുന്നതേയുള്ളു.

ഒടുവിൽ സ്കറിയാ തോമസ് എം. പി. പുറത്തിറങ്ങിവന്ന് പിള്ളയെ സാന്ത്വനപ്പെടുത്തി അകത്തേക്കു കൂട്ടിക്കൊണ്ടുപോയി.

●

ആൻറണി ഗ്രൂപ്പിൽനിന്ന് നിയമസഭാ കക്ഷിനേതാവ് ഉമ്മൻചാണ്ടിയാണ് മന്ത്രിസഭയിലെ മറ്റു നിയമസഭാ കക്ഷിനേതാക്കളോടൊപ്പം സത്യപ്രതിജ്ഞചെയ്ത് മന്ത്രിയായത്. അദ്ദേഹത്തിന് ആഭ്യന്തരമുൾപ്പെടെയുള്ള വകുപ്പുകളും നൽകപ്പെട്ടു.

നായനാർ ഗവണ്മെൻറിന്റെ ക്രമസമാധാനപാലനത്തിലും മറ്റു ആഭ്യന്തരപ്രശ്നങ്ങൾ കൈകാര്യം ചെയ്യുന്നതിലും ഉള്ള അതൃപ്തിയാണല്ലോ ആൻറണിഗ്രൂപ്പിനെ ഇടതുമുന്നണിയിൽ നിന്നിറങ്ങിപ്പോകാൻ പ്രേരിപ്പിച്ചതായി പറയപ്പെടുന്നത്. വേളിയിൽകൂടി പ്രതിപക്ഷത്തിരിക്കാൻ തീരുമാനിച്ചവർ ഇപ്പോൾ ഭരണപക്ഷത്ത് മന്ത്രിക്കസേരയിൽ ഇരിക്കുന്നുവെന്നു മാത്രമല്ല, ക്രമസമാധാനപാലനത്തിന്റെ ബാദ്ധ്യതയും ആൻറണിഗ്രൂപ്പിനുതന്നെ വന്നുചേർന്നിരിക്കുന്നു. ചരിത്രത്തിന്റെ കാററുകൾ വിചിത്രമായ കളികൾ പലതും കളിക്കും. പ്രതിപക്ഷത്തിരിക്കാൻ പോകുന്നുവെന്നു പ്രഖ്യാപിച്ചവർ പൊലീസ് മന്ത്രിയുടെ കസേരയെ അലങ്കരിക്കുന്നത് എന്തുമാത്രം കാര്യക്ഷമതയോടെ ആയിരിക്കുമെന്നതിൽ സംശയമൊന്നും വേണ്ട. നാട്ടിലെങ്ങും സ്വൈരജീവിതം സാദ്ധ്യമാവുകയും ശാന്തിയും സമാധാനവും കളിയാടുകയും മനുഷ്യരെല്ലാം ഒന്നുപോലായിത്തീരുകയും ചെയ്യുന്ന ആദർശാത്മക ലോകം ഇവിടെ പുലരുന്നതു കാണുവാൻ കേരളം കാത്തിരിക്കുന്നു.

സമാധാനപരമായ സഹവർത്തിത്വം അന്തർദ്ദേശീയ കാര്യങ്ങളിലെന്നപോലെ ദേശീയരാഷ്ട്രീയ കാര്യങ്ങളിലും പാലിക്കപ്പെടുന്നത് രാജ്യഭദ്രതയ്ക്ക് അനുഗുണമായ ഒന്നാണെന്നതിൽ സംശയം വേണ്ട. ആസാമിൽ മന്ത്രിസഭ ഉണ്ടാക്കാൻ തങ്ങൾ തയ്യാറാണെന്ന് എഴുതിത്തെളിയിച്ച ഭൂരിപക്ഷ പിന്തുണയോടെ ഒന്നരമാസത്തിലേറെയായി അവിടത്തെ ജനതാ മുന്നണി, ഗവർണറെ അറിയിച്ചു നടന്നു. ജനതാ മുന്നണി മന്ത്രിസഭ ഉണ്ടാക്കുന്നത് "ഭദ്രമായ" (Viable) ഒരു കാര്യമല്ലെന്നാണ് ഇത്രനാളും ഗവർണർക്കു ബോദ്ധ്യമായിരുന്നത്. കേരളത്തിലെ മാറിയ സാഹചര്യത്തിൽ ആസാമിൽ ജനതാ മുന്നണി മന്ത്രിസഭ രൂപവൽക്കരിക്കുന്നത് 'വയബിൾ' ആയി ഗവർണർ ഇനി കണ്ടു എന്നു വരാം!

●

## നായ്ക്കന്റെ വില

(27-ാം പേജിൽനിന്നു തുടർച്ച)

പക്ഷേ, നാം നമ്മെ ധൂർത്തടിച്ചാണ് ഇങ്ങനെ ചെയ്തത് എന്നു പ്രതി ഒട്ടനായ്ക്കസംഘത്തിൽ പ്രസംഗിച്ചുനടക്കുന്നു. നമ്മെ സംഘത്തിൽനിന്നു പുറത്താക്കാനുള്ള ഒരു സൂത്രമാണിത്.

കോടതി.

സൂത്രം ഫലിക്കുന്നോ?

വാദി.

ഇല്ല. പക്ഷേ, നമ്മുടെ മാനംപോകുന്നു.

കോടതി.

എത്രകണ്ട്?

വാദി.

ഒരുലക്ഷം രൂപവച്ച്.

കോടതി.

പ്രതിൻ! വാദിൻ പറയുന്നതു ശരിയാണോ?

പ്രതി.

സ്വാമിൻ.

കോടതി.

നഷ്ടപരിഹാരം കൊടുക്കാൻ തയ്യാറാണോ?

പ്രതി.

ഇല്ല.

കോടതി.

എന്തുകൊണ്ട്?

പ്രതി.

ഒരുലക്ഷം രൂപയിൽ ഒതുങ്ങുന്നതല്ല പ്രതിയുടെ മാനം. അവൻ അമൂല്യനാകുന്നു. ഒട്ടനായ്ക്കന് മാനം എന്നതിനർത്ഥം തലയ്ക്കു മുകളിൽ ശൂന്യാകാശം എന്നാകുന്നു.

കോടതി.

വാദിൻ എന്തുപറയുന്നു?

വാദി.

സന്തോഷമായി. എന്നാൽ കേസ്സു വേണ്ട.

കോടതി.

നമ്പ്ര പിൻവലിക്കുന്നോ?

വാദി.

തള്ളിയിരിക്കുന്നു.

കോടതി.

ശരി.

വാദി.

ചിലവ്?

കോടതി.

തന്റെ വക. ചായയും പരിപ്പുവടയും പറ. ഓരോ സീസറിനും.



Published by M. S. Sreenivasan on behalf of Laisa Publications Private Ltd Trivandrum-695 024 and printed by him at Ravi Printers & Publishers Pvt. Ltd.. KAUMUDI BUILDINGS, Trivandrum-695 024. Editor: M. S. MANI.

*Business Executives:*

BOMBAY-Mrs. Mrinalini Hegde
Phone: Office 230313 Res. 81662

CALCUTTA-Mrs. Aloka Guha
Phone: 456750

MADRAS-Mrs. Nirmala Menon
Phone: Office 86649 Res. 81407

NEW DELHI-Mrs. Deepak Dawar
Phone: Office 385311 Res. 618000

BANGALORE-Mrs. Mini Jayaprakash
Phone: Office 576808 Res. 55169

COCHIN-Mrs. Mangala Nayak
Phone: Office 37228 Res. 37234